# ദിവ്യാഗമനത്തിന്റെ മണിനാദം
(പഠനം)

രചന
**വി. വി. അബ്ദുല്ലാ സാഹിബ്**

പ്രസാധനം
**ആഷിഖ് ബുക് സെന്റർ**
**(ABC)**
പെരിഞ്ഞനം
സൗജന്യ വിതരണം
ഒറ്റതൈക്കൽ
(സുൽത്താന അസോസിയേറ്റ്സിനു സമീപം)
അഴീക്കോട് ജെട്ടി പി.ഒ
തൃശൂർ ജില്ല
പിൻ - 680 666

മുദ്രണം
**ജാസ് ക്രിയേഷൻസ്**
എം. ജി. റോഡ്, കൊച്ചി - 35.
ഫോൺ : 0484 4022306

# മുഖക്കുറി

മനുഷ്യപിതാവായ ആദമിന്റെ ഭൂമിയിലേക്കുള്ള ആഗമനത്തിനു മുമ്പ്, പറുദീസയിലെ വാസക്കാലത്ത് അന്ത്യപ്രവാചകന്റെ നാമം ശ്രദ്ധയിൽ പെട്ടിരുന്നതായി ഒരു വചനം ഉണ്ട്. ഹദീസ് നിദാന ശാസ്ത്രത്തിന്റെ അളവു കോലുകൾ പ്രകാരം അംഗീകരിക്കപ്പെട്ട ഒന്നല്ല അത്. എങ്കിൽ കൂടി, ദാർശനിക യുക്തിയിൽ അമ്പേ നിരസിക്കപ്പെടേണ്ടുന്ന ഒരു വചനമായി അതിനെ കാണുക സാധ്യമല്ല. ‘‘ലോകത്തിനാകെ കാരുണ്യമായിട്ടല്ലാതെ അങ്ങയെ ഞാൻ അയച്ചിട്ടില്ല’’ എന്ന ഖുർ ആൻ സൂക്തത്തിന്റെ പൊരുൾ പരതുമ്പോൾ അക്കാര്യം പേർത്തും പേർത്തും ബോധ്യപ്പെടുന്നതാണ്. ‘ആകെ ലോകം’ എന്നതിന്റെ വിവക്ഷയിൽ അവസാനത്തെ മനുഷ്യകുഞ്ഞും എന്നപോലെ ആദിപിതാവായ ആദമും ഉൾപ്പെടുന്നതാണല്ലോ? ദൈവിക സന്ദേശ വാഹകരായി ഭൂമിയിലേക്ക് അവതരിക്കാനിരുന്ന അനേകം പ്രവാചകന്മാരിൽ ആ ദൗത്യം പൂർത്തീകരിക്കുവാൻ നിയോഗിക്കപ്പെട്ടയാൾ സവിശേഷ പരാമർശം അർഹിക്കുന്നത് സ്വാഭാവികം മാത്രം. അതതു സമൂഹങ്ങളിലേക്ക് നിയോഗിക്കപ്പെട്ട പ്രവാചകൻമാർ, അവർക്ക് പിന്നാലെ വരാനിരിക്കുന്ന ദൈവദൂതൻന്മാരെ കുറിച്ചെന്നപോലെ, ആ സന്ദേശത്തിന്റെ സമാപ്തികനെ സംബന്ധിച്ചും ശുഭവാർത്ത അറിയിച്ചുകൊണ്ട് കടന്നു പോകുവാനുണ്ടായ കാരണവും മറ്റൊന്നല്ല.

പൂർവ്വ വേദങ്ങളിൽ ഒന്നും തന്നെ മുഹമ്മദീയ പ്രവാചകത്വം സാക്ഷ്യപ്പെടുത്താതെയില്ല. അറിവിന്റെ അക്ഷയ ഖനികളിൽ ഇനിയും പൂർണ്ണമായി ഖനനം ചെയ്യപ്പെടാതെ കിടക്കുന്ന ആ വൈരക്കല്ലുകൾ തപ്പിയെടുത്ത് സഹൃദയ സമക്ഷം സമർപ്പിക്കുവാനാണ് ഈ ലഘു കൃതിയിൽ ഗ്രന്ഥകാരൻ ശ്രമിച്ചിട്ടുള്ളത്. അറിവിന്റെ സമ്പാദനത്തിനും സംവ്യാപനത്തിനുമായി ഋഷിതുല്യമായ നിർമമതയോടെ ജീവിച്ച ഒരു മഹത്തായ വ്യക്തിത്വത്തിന്റെ ഉടമയാണ് ഈ ലഘു കൃതിയുടെ കർത്താവായ മർഹൂം വി.വി അബ്ദുല്ല സാഹിബ്. അദ്ദേഹത്തിന്റെ മരണ ശേഷം ആണ് ഈ കൃതി പ്രസിദ്ധീകരിക്കുന്നത്; അക്കാരണത്താൽ ഭാഷയിലോ, ശൈലിയിലോ പോലും ഒരു വിധ മാറ്റവും വരുത്തിയിട്ടില്ല.

പ്രപഞ്ചനാഥന്റെ സവിധത്തിലേക്ക് തിരികെ വിളിക്കപ്പെട്ട ആ സുകൃതാത്മാവിനു മേൽ നാഥന്റെ കരുണാവായ്പ് സദായിപ്പോഴും ഉണ്ടാകുമാറാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട്, സഹൃദയസമക്ഷം ഈ ലഘു കൃതി സമർപ്പിക്കുന്നു.

പ്രസാധകർ

# 1 ദിവ്യാഗമനത്തിന്റെ മണിനാദം

തമിഴിൽ ഒരു പ്രസിദ്ധമായ പ്രസ്താവമുണ്ട്.
"യാനൈ വരും പിന്നെ, മണിയോശൈവരും മുന്നെ".
(ആന പിന്നേ, പിന്നാലെ പിന്നീട് വരും; അതിന്റെ
കഴുത്തിലെ മണിമുഴക്കം വളരെ മുന്നേ എത്തിച്ചേരും.)

കരജീവികളിൽ ബാഹ്യദർശനത്തിൽ താരതമ്യേന വളരെ വലിയ മൃഗമാണ് ആന. കാഴ്ചയിൽ ആനന്ദകരവും അതീവ ശ്രദ്ധേയവുമായ ജീവിയാണത്. ഗജരാജവിരാജിതമന്ദഗതി-ആനയുടെ നടത്തം സ്ത്രീകൾക്ക് സൗന്ദര്യമാണ്. ആരും നോക്കിനിന്ന് പോകുന്ന ആ ജീവിയെ കാണുന്നത് ആർക്കും കൗതുകകരവും ആനന്ദദായകവുമാണ്.

"ആനയെന്ന് കേട്ടാൽ ആരാകിലെന്തു
മിഴിയുള്ളവർ നിന്നിരിക്കാം"

ആനയുടെ ആഗമനം അറിയിക്കുന്നത് അതിന്റെ കഴുത്തിൽ കെട്ടിയിരിക്കുന്ന മണിയുടെ മുഴക്കമാണ്. മണിശബ്ദം കേട്ടാൽ പിന്നാലെ ആന വരുന്നുണ്ട് എന്ന പ്രതീക്ഷ ജനങ്ങളിൽ ജനിക്കയായി. ആ പ്രതീക്ഷയിൽ മണിയൊലി കേൾക്കുമ്പോഴൊക്കെ ആനയെ കാണാനുള്ള ആഗ്രഹം വർദ്ധിക്കുകയും വരവു കണ്ടാൽ കൊള്ളാമെന്ന് ആശിക്കുകയും ആ ആശ ക്രമേണ മൂർച്ഛിക്കുകയും ചെയ്യും. അത്‌വഴി ആനയുടെ വരവിന് പ്രാമുഖ്യം വർദ്ധിക്കുമെന്ന് സിദ്ധിക്കുന്നു.

ആടിനും, കാളക്കും മണികെട്ടാറുണ്ട്. അതിന്റെ ഓശയെക്കുറിച്ച് ആരും ഒന്നും ചിന്തിക്കുന്നില്ല. ആരും ഒന്നും പറയുന്നില്ല. ആനമണിയെ പ്രത്യേകം പറയാൻ എന്താണ് കാരണം? അതാണ് വിഷയത്തിന്റെ മർമ്മം. ആനയുടെ പ്രാമുഖ്യം, ഗാംഭീര്യം ഇങ്ങനെ പ്രസ്താവിക്കുകയാണ്. വിശിഷ്ട വിഷയങ്ങളെപ്പറ്റി പരാമർശിക്കുമ്പോൾ ആ പരാമർശം ഗജ മണിനാദത്തിന് തുല്ല്യമാണ്.

മുഹമ്മദ് നബി (സ) ലോകത്തിൽ അവസാനത്തെ പ്രവാചകനായി ജനിക്കും. മുഹമ്മദ് നബി(സ)യുടെ കാലാവസാനത്തിലുള്ള ആഗമനത്തെക്കുറിച്ച് അതിനുമുമ്പ് ജനിച്ചിട്ടുള്ള എല്ലാ പ്രവാചകന്മാരും പുണ്യാത്മാക്കളും സൂചന നൽകിയിട്ടുണ്ട്. മണിനാദം കേട്ടു ആനയെ പ്രതീക്ഷിക്കുന്നപോലെ മുൻ സൂചനകളാകുന്ന മണിനാദങ്ങൾ മുഹമ്മദ് നബിയാകുന്ന ഗജവീരന്റെ ആഗമനത്തെ സൂചിപ്പിക്കുന്നു എന്ന് സിദ്ധിക്കുന്നു. ചുരുക്കത്തിൽ മുഹമ്മദ് നബിയെന്ന വാരണ വീരനും അതിന്റെ വരവിനെ സൂചിപ്പിക്കുന്ന ഘണ്ടാനാദങ്ങളും പ്രപഞ്ചത്തിലെ ശ്രദ്ധേയ വിഷയങ്ങളാണ്.

വിവിധ ഭാഗങ്ങളിൽ നിന്ന് പ്രബലങ്ങളായ മണിനാദങ്ങൾ എന്തെല്ലാമെന്നും ആ മണിനാദങ്ങളെല്ലാം മുഹമ്മദ് നബിയെ സൂചിപ്പിക്കുന്നുണ്ടോ എന്നും പരിശോധിച്ച് തൃപ്തിപ്പെടേണ്ടതാണ്. കാലത്തിനും, ഭാഷക്കുമനുസരിച്ച് പല തരത്തിലാണ് നബിയെ വർണ്ണിച്ചിട്ടുള്ളത്. പലതും രൂപകാലങ്കാരമായിട്ടാണ്. നിഷ്കളങ്ക അന്വേഷണത്തിലൂടെ, ചിന്തയിലൂടെ ആത്മീയോൽക്കർഷേച്ഛുക്കളായ ബുദ്ധിമാന്മാർ നിഷ്കപടമായി ആ മണിനാദങ്ങളെ വ്യാഖ്യാനിച്ച് സത്യം ഗ്രഹിക്കേണ്ടതും ലോകത്തെ ഗ്രഹിപ്പിക്കേണ്ടതുമാണ്.

അനേകകോടി ജനങ്ങൾ ജനിച്ചു വളർന്നു മറഞ്ഞുപോയ ഭൂമിയിൽ പല കാലങ്ങളിൽ ഭൂമിയുടെ പല ഭാഗങ്ങളിലായി ദിവ്യന്മാർ ജന്മം കൊള്ളുകയും ജനങ്ങൾക്ക് ധർമ്മോപദേശം നടത്തുകയും ചെയ്തിട്ടുണ്ട്. ആ ധർമ്മോപദേശങ്ങളിൽ ബാഹ്യമായി വൈവിധ്യങ്ങൾ ഉണ്ടെങ്കിലും അടിസ്ഥാനതത്ത്വങ്ങൾ ഒന്നുതന്നെയായിരിക്കും; ആയിരിക്കണം. കാരണം എല്ലാ ദിവ്യന്മാർക്കും ജ്ഞാനപ്രകാശം നൽകുന്നത് ഒരേയൊരു സ്രഷ്ടാവ് തന്നെയാണ്. ഒരേ സ്രോതസ്സിൽ നിന്നും (മനുഷ്യ ജീവിത ചര്യകളെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ) ഉൽഭൂതമാകുന്നത് ഒരേ അടിത്തറയിലുള്ളതാവാതെ

തരമില്ല എന്ന് മനസ്സിലാക്കാൻ ആർക്കും പ്രയാസം തോന്നുകയില്ല. എല്ലാ സത്യമതങ്ങളുടെയും അടിസ്ഥാന തത്ത്വം ഒന്നു തന്നെയാണ് എന്ന് ചുരുക്കം.

ദൈവപ്രോക്തമായ സത്യ മതങ്ങൾക്ക് കാലോചിതമായ പൂർണ്ണതകൾ (വിശദാംശങ്ങളിൽ) ഭവിച്ചു കൊണ്ടിരുന്നു. അവ ഓരോ ജനതക്കോ കാലഘട്ടത്തിനോ ഉദ്ദേശിച്ചുള്ളവയുമായിരുന്നു. എന്നാൽ പരിപൂർണ്ണമായി പരിഷ്കരണങ്ങളോടു കൂടിയതും സർവ്വലോകത്തേക്കും സർവ്വകാലത്തേക്കും ഉദ്ദേശിച്ചുള്ളതുമായ പരിപൂർണ്ണ ജീവിത പദ്ധതിയുമായി ഒരു പ്രവാചകൻ കാലാന്തരത്തിൽ ജനമദ്ധ്യേ പ്രത്യക്ഷപ്പെടുമെന്ന മുന്നറിയിപ്പ് മുൻ കാലങ്ങളിൽ അവതരിച്ച എല്ലാ പ്രവാചകന്മാരും നൽകിയിട്ടുണ്ട്. അന്നു ജീവിച്ചിരുന്ന ജനതതികൾ അത്തരം ഒരു അന്തിമ പ്രവാചകന്റെ അവതാരം പ്രതീക്ഷിക്കയും ചെയ്തിരുന്നു. ആ സൂചനകളാകുന്ന മണിയോശകൾ കേട്ടുകൊണ്ട് ആ മഹാ പ്രവാചകനാകുന്ന ഭീമാകാരനായ പ്രവാചകഗജത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്നവർ ആ മഹാ പുരുഷൻ യഥാർത്ഥത്തിൽ പ്രത്യക്ഷപ്പെട്ടപ്പോൾ അതംഗീകരിക്കാൻ തയ്യാറായില്ല. ബുദ്ധിമാന്മാരും ചിന്തകന്മാരുമായ സത്യമോഹികളോട് ഒരു വാക്ക്; നിങ്ങൾ ഇനിയും പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന പ്രവാചകന്റെ ആഗമനം സംഭവിച്ചു കഴിഞ്ഞിരിക്കുന്നു. അത് അറേബിയയിൽ എ.ഡി. 571-ൽ ജനിച്ചു എ.ഡി. 633-ൽ മൃതിയടഞ്ഞ മുഹമ്മദ് നബിയാണ്. യഥാർത്ഥ വിശ്വാസികൾ അദ്ധ്യാത്മികതയിൽ വിശ്വസിക്കുന്നുണ്ടെങ്കിൽ മുഹമ്മദ് നബിയുടെ ജീവചരിത്രവും, തദടിസ്ഥാനത്തിൽ അദ്ദേഹത്തിന്റെ ജീവിത ലക്ഷ്യവും അതിന്റെ പിന്നിൽ പ്രവർത്തിച്ച പ്രചോദനവും വിശദമായി പഠിക്കേണ്ടതാണ്.

പ്രതീക്ഷയെ കയ്യൊഴിക്കുക, പ്രത്യക്ഷത്തെ കയ്യേൽക്കുക. ഇത് വരെ നിങ്ങൾ കേട്ട മണിയൊശകളെ പരിശോധിക്കുക. ആ ശബ്ദങ്ങളെ വിശകലനം ചെയ്ത് മുഹമ്മദ് നബിയുടെ ജീവിതവും ചര്യകളുമായി തുലനം ചെയ്തു സ്വയം ബോദ്ധ്യപ്പെടാൻ ബാദ്ധ്യസ്ഥരായ മനുഷ്യർ അതിനു മുതിരാതെ എന്തൊക്കെയോ ധരിച്ചുകൊണ്ടു ജീവിതം പരാജയത്തിലകപ്പെടുത്തുവാൻ ഇടവരുത്തരുത്.

എല്ലാവരും വിജ്ഞാനികളും ചിന്തകന്മാരുമാകയില്ലായെന്നത് സ്വാഭാവികം. ചിന്തിക്കുന്ന വിജ്ഞന്മാരുടെ നിഗമനങ്ങൾ എത്രമാത്രം അംഗീകാര യോഗ്യമാണെന്ന് മനസ്സിലാക്കി തദനുസാരം ജീവിതത്തെ ക്രമീകരിച്ചും നിയന്ത്രിച്ചും യഥായോഗ്യം ഇഹലോക ജീവിതം നയിച്ചി

ല്ലെങ്കിൽ അവരൊക്കെയും നഷ്ടപ്പെട്ടവരുടെ ഗണത്തിൽപെടും. ദൈവീക ഭാഷയിൽ പറയുകയാണെങ്കിൽ, ഇഹത്തിൽ സത്യസന്മാർഗ്ഗം അനുസ രിച്ചു ജീവിക്കാത്തവർ പരലോകത്തിൽ ദൈവശിക്ഷക്ക് വശംവദരായി ത്തീരുന്നതാണ്.

ജനങ്ങൾ പല തരക്കാരാണ്. നേരും, നെറിയുമില്ലാതെ, നീതിയും ന്യായവുമില്ലാതെ, സത്യവും മര്യാദയുമില്ലാതെ, എങ്ങിനെയെങ്കിലും തല്ലി പ്പൊളിജീവിതം രസിച്ചു, സുഖിച്ചു, മദിച്ചു, പുളച്ചു കഴിയുകയേ വേണ്ടു എന്നുമാത്രം കരുതി കഴിഞ്ഞുകൂടുന്നവർ ധാരാളമുണ്ട്. മറ്റുചിലർ ആന്തര ശുദ്ധിയില്ലെങ്കിലും ബാഹ്യമാന്യതയോടെ യോഗ്യരായി അഭിനയിക്കുന്ന വരാണ്. സ്ഥാനമാനങ്ങൾ, പണം, പദവി, അഭിമാനം, അധികാരം, നേതൃ ത്വം, മേന്മ, പ്രശസ്തി എന്നിങ്ങനെയുള്ള എന്തെങ്കിലും ഐഹികത്വം ലക്ഷ്യമാക്കി കഴിവു മുഴുവൻ അതിനായി ചിലവഴിച്ചു ജീവിക്കുന്നവരുണ്ട്. ദൈവവിശ്വാസികളായി അടങ്ങിയൊതുങ്ങി നിസ്വാർത്ഥമായി സത്യസന്ധ മായി ആത്മശുദ്ധിയോടെ നിശ്ശബ്ദരായി അറിയപ്പെടാതെ പറയപ്പെടാതെ കഴിഞ്ഞുകൂടുന്നവരുണ്ട്

അനേകം പേർക്കും ഇഹലോക ജീവിതമാണ് മുഖ്യം. അവർക്ക് ഏത് ദൈവം ഏത് മതം ഏത് ദേവാലയം! പിറന്ന സാഹചര്യത്തിൽ ജനങ്ങ ളോടൊപ്പം എല്ലാത്തിലും ആടിക്കൂടി ഒത്തിണങ്ങി അങ്ങനെ കാലം പോകും. സംതൃപ്തി അടയും. മറ്റൊരു കൂട്ടർ അങ്ങനെയല്ല. കണക്ക് നോക്കുമ്പോൾ ദൈവദൃഷ്ട്യാ കടക്കാരനായിത്തീരാതെ മരണമടയണ മെന്ന നല്ല ലക്ഷ്യത്തോടെ ജീവിക്കുന്നവർ ആണവർ. അത്തരം മതവിശ്വാ സികളെ സംബന്ധിച്ചിടത്തോളം മണിയോശ ശരിക്കും അന്വേഷിച്ചറിഞ്ഞ് ആനയെ കണ്ടെത്തുക തന്നെ വേണമെന്നത് അനിവാര്യമാണ്.

# 2 മണിനാദവും ഖുർആനും

ഖുർആൻ ഒരു ദൈവീക ഗ്രന്ഥമാണെന്ന് മുസ്ലിംകൾ വിശ്വസിക്കുന്നു. ആ വിശ്വാസം അമുസ്ലിംകളിൽ നിവേശിപ്പിക്കണമെങ്കിൽ ഒരു ഗ്രന്ഥം അതിനായി രചിക്കേണ്ടിവരും. അതിനാൽ ഇവിടെ അതിനു മുതിരുന്നില്ല. ആ ഗ്രന്ഥത്തിന്റെ അദ്ധ്യാത്മികതയിൽ വിശ്വസിക്കുന്ന മുസ്ലിംകൾക്ക് ചില ബാദ്ധ്യതകളുണ്ട്. അതിന്റെ ഭാഗമായി ഖുർആൻ സൂചിപ്പിക്കുന്ന മണിനാദങ്ങളെക്കുറിച്ചു മുസ്ലിംകൾ പഠിക്കുകയും വിലയിരുത്തുകയും ചെയ്യുന്നു. ഞങ്ങളിതൊന്നും അറിഞ്ഞില്ലേ എന്നു ഭാവിയിൽ അമുസ്ലിംകൾ ഖേദം പ്രകടിപ്പിക്കാതിരിക്കാൻ വേണ്ടി മുസ്ലിംകൾ തങ്ങളുടെ കണ്ടെത്തലുകൾ വിളംബരം ചെയ്യുകയാണ്.

## ഖുർആൻ എന്ത് പറയുന്നു?

സർവ്വലോകത്തിനും സർവ്വകാലത്തേക്കും അനുയോജ്യമായ ഒരു ജീവിത പദ്ധതിയുമായി കാലാവസാനത്തിൽ ഒരു പ്രവാചകൻ ലോകരുടെ സന്മാർഗ്ഗോപദേശത്തിനും, മാർഗ്ഗദർശനത്തിനുമായി വരുന്നുണ്ടെന്നും ആ പ്രവാചകനെ ലോകം അംഗീകരിക്കാൻ ബാദ്ധ്യസ്ഥരാണെന്നും മുൻ പ്രവാചകന്മാർ ലോകത്തെ അറിയിച്ചിട്ടുണ്ട് എന്ന് ഖുർആൻ പല സ്ഥലത്തും സൂചിപ്പിച്ചിട്ടുണ്ട്.

ഉദാഹരണമായി ഖുർആൻ 2-157- വാക്യം ഇങ്ങനെയാണ്. "തങ്ങളുടെ പക്കലുള്ള തൗറാത്തിലും, ഇഞ്ചീലിലും രേഖപ്പെടുത്തപ്പെട്ടതായി അവർക്ക് കണ്ടെത്താൻ കഴിയുന്ന, ആ അക്ഷരജ്ഞാനമില്ലാത്ത പ്രവാചകനായ ദൈവദൂതനെ (മുഹമ്മദ് നബിയെ) പിൻപറ്റുന്നവർക്ക് (ആ കാരുണ്യം രേഖപ്പെടുത്തപ്പെടുന്നതാണ്) അവരോട് അദ്ദേഹം സദാചാരം

കൽപ്പിക്കുകയും, ദുരാചാരത്തിൽ നിന്ന് അവരെ വിലക്കുകയും ചെയ്യുന്നു. നല്ല വസ്തുക്കൾ അദ്ദേഹം അവർക്ക് അനുവദനീയമാക്കുകയും ചീത്ത വസ്തുക്കൾ അവരുടെ മേൽ നിഷിദ്ധമാക്കുകയും ചെയ്യുന്നു. അവരുടെ ഭാരങ്ങളും അവരുടെ മേലുണ്ടായിരുന്ന വിലങ്ങുകളും അദ്ദേഹം ഇറക്കിവെക്കുകയും ചെയ്യുന്നു. അപ്പോൾ അദ്ദേഹത്തിൽ വിശ്വസിക്കുകയും അദ്ദേഹത്തെ പിന്തുണക്കുകയും അദ്ദേഹത്തെ സഹായിക്കുകയും അദ്ദേഹത്തോടൊപ്പം അവതരിക്കപ്പെട്ടിട്ടുള്ള ആ പ്രകാശത്തെ പിൻപറ്റുകയും ചെയ്തവരാരോ അവർ തന്നെയാണ് വിജയികൾ."

ഖുർആൻ 61-6 ഇങ്ങനെയാണ്: "മർയമിന്റെ മകൻ ഈസാ പറഞ്ഞ സന്ദർഭവും ശ്രദ്ധേയമാകുന്നു. ഇസ്രഈൽ സന്തതികളോ എനിക്ക് മുമ്പുള്ള തൗറാത്തിനെ സത്യപ്പെടുത്തുന്നവനായിക്കൊണ്ടും എനിക്ക് ശേഷം വരുന്ന അഹ്മദ് എന്ന് പേരുള്ള ഒരു ദൂതനെപ്പറ്റി സന്തോഷവാർത്ത അറിയിക്കുന്നവനായിക്കൊണ്ടും നിങ്ങളിലേക്ക് അള്ളാഹുവിന്റെ ദൂതനായി നിയോഗിക്കപ്പെട്ടവനാകുന്നു ഞാൻ. അങ്ങനെ അദ്ദേഹം വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുത്ത് ചെന്നപ്പോൾ അവർ പറഞ്ഞു ഇത് വ്യക്തമായ ജാലവിദ്യയാകുന്നു".

ഖുർആൻ അമാനുഷിക ഗ്രന്ഥമാണെന്നു വിശ്വസിക്കുന്ന മുസ്ലിംകൾ അതിലെ പ്രഖ്യാപനങ്ങൾ ശറഇയാണെന്നു കണ്ടെത്തുകയും ആ വസ്തുതകൾ വസ്തുനിഷ്ഠമായി ലോകത്തെ അറിയിക്കുകയും ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. ആ ബാദ്ധ്യതകൾ നിറവേറ്റുന്നതിന്റെ ഭാഗമായി ഇസ്ലാമിന് മുമ്പുള്ള മതഗ്രന്ഥങ്ങൾ സൂക്ഷ്മമായി പരിശോധിക്കുകയും പഠിക്കുകയും ചെയ്തു എന്നുമാത്രമല്ല സത്യാന്വേഷികളായ ലോകർക്ക് വേണ്ടി പഠനഫലം പരസ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഈ ലേഖകന്റെ ശ്രദ്ധയിൽപ്പെട്ട ചില വസ്തുതകൾ ഈ ഗ്രന്ഥരൂപേണ പ്രചരിപ്പിക്കുകയാണ്.

## ആദിമ പ്രവചനങ്ങൾ:

മുൻ പ്രവാചകൻമാർ നടത്തിയിട്ടുള്ള പ്രവചനങ്ങൾ മുഴുവൻ ഗ്രന്ഥരൂപേണ നിലനിന്നിരിക്കാനിടയില്ല. ആദിമ മനുഷ്യന് എഴുത്തറിയില്ലായിരുന്നല്ലൊ. അക്കാലത്തെ മതോപദേശങ്ങളും നിർദ്ദേശങ്ങളും വാഗ്രൂപേണ, കർണ്ണാ കർണ്ണികയാ, തലമുറ തലമുറകളായി കൈമാറി പോന്നിരിക്കാനാണല്ലോ സാദ്ധ്യത.എഴുത്ത് നിലവിൽ വരുന്നതിന് മുമ്പുള്ള കാലഘട്ടത്തെക്കുറിച്ച് ഇപ്പോൾ ഗവേഷണം ചെയ്യാനൊരുങ്ങേണ്ടതില്ല.എഴുതാൻ

മനുഷ്യൻ അഭ്യസിച്ച ശേഷമാണ് വേദഗ്രന്ഥങ്ങൾ ഉണ്ടായിട്ടുള്ളത്. അക്ഷരാഭ്യാസം എപ്പോൾ ഉണ്ടായി? ആൽഫബെറ്റ് എന്ന് പറയുന്ന അക്ഷരമാല ആദ്യമായുണ്ടായത് ഫോയനിഷ്യ (Phoenecia) യിലാണെന്ന് ചരിത്രം പറയുന്നു. ചൈനയിൽ എഴുത്തുണ്ടായിരുന്നെങ്കിലും അത് ചിത്രങ്ങളായിരുന്നു. (Hieroglyphic) ഹൈറോഗ്ലിഫിക് എന്ന് പറയപ്പെട്ടിരുന്ന ആ ചിത്രങ്ങൾ ഓരോ ആശയത്തെ പ്രതിനിധീകരിച്ചിരുന്നു. അസിറിയയിലെ ബഡാമത്ത് (Badamath) ആണ് ആദ്യമായി അക്ഷരം ഉണ്ടാക്കിയതെന്നും അഭിപ്രായമുണ്ട്. ബി.സി. 1822-ൽ ഈജിപ്തിലെ -മെംനോനാണ് അക്ഷരത്തിന്റെ ഉപജ്ഞാതാവെന്ന് ബ്ലേയർ സേർ റിച്ചാർഡ് ഫിലിപ്പിന്റെ അഭിപ്രായം. ബി.സി. 2806നും 3000നുമിടയിൽ ജീവിച്ച തോർക് എന്ന ഈജിപ്തുകാരനാണ് അക്ഷരങ്ങൾ ആദ്യം നിർമ്മിച്ചതെന്നാണ് മറ്റൊരഭിപ്രായം. ബി.സി. 9-ാം നൂറ്റാണ്ടുമുതലാണ് ഗ്രീക്ക് ഭാഷ നടപ്പിലായത്.

പുസ്തകങ്ങൾ മുമ്പ് ചുരുളുകളായിരുന്നു. അച്ചടി തുടങ്ങിയപ്പോഴാണ് ഇന്നത്തെ രീതിയിൽ പുസ്തകമാകാൻ തുടങ്ങിയത്. 15-ാം നൂറ്റാണ്ടിലാണ് യൂറോപ്പിൽ അച്ചടി ആരംഭിച്ചത്. അച്ചടി ആരംഭിക്കുന്നതിനു മുമ്പ് ഗ്രന്ഥങ്ങളെല്ലാം കൈകൊണ്ടെഴുത്താണല്ലൊ. ഗ്രന്ഥങ്ങളുടെ പകർപ്പുകളുണ്ടാക്കുക നല്ലൊരു തൊഴിലായിരുന്നു. കുടിൽ വ്യവസായം പോലെ പകർത്തെഴുത്ത് മുൻ നൂറ്റാണ്ടുകളിൽ നല്ല തൊഴിലായിരുന്നു. ആയിരക്കണക്കിന് ജനങ്ങൾ കൈയെഴുത്തിലൂടെ ഉപജീവനം നടത്തിയിരുന്നു. കൂടാതെ കാലിഗ്രാഫി (Calligraphy)യെന്ന അലങ്കാര എഴുത്തും നല്ലൊരു കലയായിരുന്നു. രാജാക്കന്മാരും പ്രഭുക്കളും ഈ കലയെ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു.

# 3 മതഗ്രന്ഥങ്ങൾ

ഏറ്റവും പുരാതനമായ മതഗ്രന്ഥങ്ങളാണ് നമുക്ക് കണ്ടെത്തേണ്ടത്. അവയിൽ നാം അന്വേഷിക്കുന്ന മണിനാദം ഉണ്ടോ എന്ന് കണ്ടെത്തലാണ് നമ്മുടെ വിഷയം. പക്ഷെ മതഗ്രന്ഥങ്ങളുടെ സ്വീകാര്യതയും സംശയഗ്രസ്തമാണ്. പുരാതന ഗ്രന്ഥം മുതൽ ബൈബിൾ വരെയുള്ള എല്ലാ മതഗ്രന്ഥങ്ങളും അംഗീകാര യോഗ്യമല്ല. അവയെല്ലാം മനുഷ്യരുടെ കയ്യേറ്റത്തിന് വിധേയമായിട്ടുണ്ട്. അവയിൽ ഇല്ലാത്തത് കൂട്ടിച്ചേർക്കുകയോ ഉള്ളത് നീക്കം ചെയ്യുകയോ മറ്റുവിധത്തിൽ മാറ്റി മറിക്കുകയോ ചെയ്തതിനാൽ അവയുടെ അദ്ധ്യാത്മികത-ദൈവികത്വം-അംഗീകരിക്കാൻ പറ്റാത്തതായി. ചില ഗ്രന്ഥങ്ങൾക്ക് പകരം ഓർമ്മയിൽ നിന്നും വീണ്ടും എഴുതിയുണ്ടാക്കി. ഇങ്ങനെ അംഗീകാരയോഗ്യമല്ലാത്ത -ദിവ്യ-ഗ്രന്ഥങ്ങളാണ് ഇന്ന് നിലവിലുള്ളത്. (നോട്ട്: ഖുർആൻ 13 നൂറ്റാണ്ടുകാലമായി മാറ്റത്തിരുത്തലുകൾക്ക് വിധേയമാകാതെ മൂല രൂപത്തിൽത്തന്നെ നിലനിൽക്കുന്നു. അതിലെ അദ്ധ്യായങ്ങൾ, വാചകങ്ങൾ, പദങ്ങൾ, അക്ഷരങ്ങൾ ഇവയുടെ എണ്ണങ്ങൾപോലും തിട്ടപ്പെടുത്തി രേഖപ്പെടുത്തി വെച്ചിട്ടുണ്ട്.)

മതഗ്രന്ഥങ്ങൾ കയ്യേറ്റത്തിനിടയായിട്ടുണ്ടെങ്കിലും ആദിമദശയിലെ ദിവ്യ വെളിപാടുകളിലെ പല അംശങ്ങളും അവയിൽ അവശേഷിച്ചിരിക്കാനിടയുള്ളതിനാൽ അവയെ പൂർണ്ണമായും നിരാകരിക്കേണ്ടതില്ല. ഖുർആന്റേയും, ചരിത്രത്തിന്റേയും വെളിച്ചത്തിൽ ലഭ്യമായ ഈ വസ്തുതകളെ ആധാരമാക്കി നമുക്ക് ഒരു പര്യടനം നടത്താം.

നമുക്ക് ലഭ്യമായ ഏറ്റവും പഴക്കമുള്ള മതഗ്രന്ഥമേതാണ്? ഇൻഡൊ-ആര്യന്മാർക്കാണ് വളരെ അധികം പുരാതന മതഗ്രന്ഥങ്ങളുള്ളത്. അത്രയും പഴകിയ ഗ്രന്ഥങ്ങളുള്ള മറ്റൊരു ജനതയും അറിയപ്പെടുന്നില്ല. ആര്യന്മാർക്ക് പ്രാചീനമായ 4 വേദങ്ങളും 6 ശാസ്ത്രങ്ങളും 18 പുരാണങ്ങളും 108ലേറെ ഉപനിഷത്തുക്കളും 2 ഇതിഹാസങ്ങളും ഉണ്ട്.

B.C. 3500 ആണ് ഋഗ്വേദത്തിന്റെ കാലമെന്ന് ബാലഗംഗാധരതിലക് പറയുന്നു. ഇത്രയും പുരാതനമായ ഒരു ഗ്രന്ഥം ലോകത്തെങ്ങും ഇല്ലെന്നു പറയാം.

**ഹിന്ദുമതം**

ഭാരതത്തിൽ ലഭ്യമായിട്ടുള്ള വേദോപനിഷത്തുക്കളെ ഹിന്ദുമത ഗ്രന്ഥങ്ങൾ എന്ന് പറയാറുണ്ടെങ്കിലും ശാസ്ത്രീയമായി അത് ന്യായീകരിക്കാൻ വയ്യ. ഹിന്ദുമതം എന്ന് ഇപ്പോൾ നാം പറയുന്നുണ്ടെങ്കിലും അങ്ങനെ ഒരു മതമോ അതിനോടു ചേർത്തു പറയാവുന്ന ഒരു മതാചാര്യനോ പ്രവാചകനോ ഇല്ല. ഇവിടെ നിലനിന്നിരുന്ന ജീവിതപദ്ധതി – സനാതന ധർമ്മം -എന്ന പേരിലാണ് അറിയപ്പെടുന്നത്. ഭാരത ജനതയുടെ ഇടയിൽ ഒന്നോ അതിലധികമോ പ്രവാചകന്മാർ വരികയും ധർമ്മോപദേശം നടത്തുകയും ചെയ്തിട്ടുണ്ട് എന്ന കാര്യത്തിൽ സംശയമില്ല. കാരണം എല്ലാ ജനസമൂഹങ്ങളിലും പ്രവാചകന്മാർ ഉണ്ടായിട്ടുണ്ട് എന്ന് ഖുർആൻ പറയുന്നു. (13-7)

ഇന്ത്യാ രാജ്യത്ത് ഏതെല്ലാം പ്രവാചകന്മാർ എപ്പോഴൊക്കെ വന്നുവെന്നും അവർ വല്ല ഗ്രന്ഥങ്ങളും അവരുടെ ജനതകൾക്ക് നൽകിയിട്ടുണ്ടോ എന്നും ഉണ്ടെങ്കിൽ അവ ഏതെല്ലാമെന്നുമുള്ള വസ്തുത സത്യസന്ധമായി ഇന്ന് അറിയപ്പെടുന്നില്ല. എന്നാൽ ദൈവിക സന്ദേശത്തിന്റെ അംശങ്ങൾ ഇന്നും നിലനിൽക്കാൻ സാദ്ധ്യതയുണ്ട്.

ഇന്നത്തെ ഹൈന്ദവ വിശ്വാസാചാരവും പൗരാണിക സനാതന ധർമ്മവും രണ്ടും ഒന്നല്ല. ഇന്ന് ഹിന്ദുക്കൾ കുറേ ദൈവങ്ങളുടെ പേർ പറയുന്നുണ്ട്. അവരുടെ ബിംബങ്ങൾ വെച്ച് ആരാധിക്കുന്നുണ്ട്. ആ പേരുകൾ പലതും പുരാണേതിഹാസങ്ങളിലുള്ള കഥാപാത്രങ്ങളാണ്. അവർ ദൈവങ്ങളാണെന്നോ, പ്രവാചകരാണെന്നോ, അവതാരങ്ങളാണെന്നോ വിശ്വസിക്കാൻ പ്രയാസമുണ്ട്. ഒരു പക്ഷെ അവർ പ്രവാചകന്മാരായേക്കാം പക്ഷെ സന്മാർഗ്ഗദർശികളായ പുണ്യാത്മാക്കളുടെ ജീവിത ചര്യകൾക്ക് അനുസൃതമായതല്ല പുരാണങ്ങളിൽ കാണുന്ന അവരുടെ ജീവിത കഥ. അതിനാൽ ഒന്നും പറയാൻ നിർവ്വാഹമില്ല. ഒന്നുതീർച്ച; അവർ ദൈവവുമല്ല, പ്രവാചകരുമല്ല.

സനാതന ധർമ്മമനുസരിച്ച് ബഹുദൈവ വിശ്വാസം പാപമാണ്. ഏകദൈവ വിശ്വാസമാണ് ഭാരതത്തിൽ നിലനിന്നിരുന്നത്. സന്മാർഗോപദേശികളായ ഉപനിഷത് ആചാര്യന്മാർ ഏക ദൈവ വിശ്വാസികളായിരുന്നു എന്ന് കരുതാൻ തെളിവുണ്ട്, ന്യായമുണ്ട്. ജനങ്ങൾ അദ്ധ്യാത്മിക ചിന്ത

യിൽ മുഴുകി ദൈവികസത്തയെക്കുറിച്ചുള്ള ബോധം ഹൃദയത്തിൽ ഉല്പാദിപ്പിക്കാനുതകുന്ന ഉപദേശങ്ങളും ആചാരങ്ങളുമാണ് മഹർഷിമാർ ജനങ്ങൾക്ക് നൽകിയിട്ടുള്ളത്. അനേക ദൈവങ്ങളിൽ വിശ്വസിക്കാനും അവർക്ക് ബിംബങ്ങൾ സ്ഥാപിച്ച് അവയെ പൂജിക്കാനും മഹർഷിമാർ ആരും ജനങ്ങളെ ഉപദേശിച്ചിട്ടില്ല. ഏക ദൈവവിശ്വാസമാണ് അവർ നിർദ്ദേശിച്ചത്. ബഹുദൈവ വിശ്വാസവും ബിംബാരാധനയും പിൽക്കാലത്തെ പുരോഹിതർ നിർമ്മിച്ചതാണ്. അത് ഹിന്ദുമതത്തിന്റെ ഭാഗമാണ്. സനാതന ധർമ്മത്തിന്റേതല്ല. ദൈവീകമല്ലാത്ത പുരോഹിതനിർമ്മിതമായ മതാചാരങ്ങളാണ് "ബിദ്അത്ത്" എന്ന് മുസ്ലിംകൾ വർണ്ണിക്കുന്നത്. ബിദ്അത്തുകളാണ് സനാതന ധർമ്മത്തെ ദുഷിപ്പിക്കുകയും ഹിന്ദുമതത്തെ സൃഷ്ടിക്കുകയും ചെയ്തത്. ഹിന്ദുമതത്തിലെ 'പുതുമകൾ' ഒഴിവാക്കിയാൽ ശേഷിക്കുന്നത് ഋഷിപ്രോക്തമായ സനാതന ധർമ്മമായിരിക്കും. അത് ഏകദൈവ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് എന്ന് കാണാം.

ഏകദൈവ വിശ്വാസമാണ് ഋഷിമാർ ഉപദേശിച്ചിരുന്നതെന്നതിലേക്ക് തെളിവായി ചില സൂചനകൾ തരുന്നു. താല്പര്യമുള്ളവർക്ക് മൂലഗ്രന്ഥങ്ങൾ പരിശോധിച്ചു ബോദ്ധ്യപ്പെടാം.

ചന്ദ്യോഗ്യോപനിഷത്ത് 6-2-1
ശ്വേതാശ്വതര ഉപനിഷത്ത് 6-9
ശ്വേതാശ്വതര ഉപനിഷത്ത് 4-19, 20
യജുർവേദം 32-3
അഥർവ വേദം 20-58, 53
യജുർവേദം 40-8,9
ഋഗ്വേദം 1-164-46
ഋഗ്വേദം 8-1-1-
ഋഗ്വേദം 5-81-1

ഈ വാക്യങ്ങളെല്ലാം അത്പോലെ, ഏകദേശം പദാനുപാദമായി ത്തന്നെ, ഖുർആനിലുമുണ്ട്. വിസ്മയകരം!

പൗരാണിക ഋഷിമാരും മുനിമാരും ഏകദൈവ വിശ്വാസം പ്രചരിപ്പിച്ചു എന്ന് തെളിയുന്നു. അവർ ദിവ്യജ്ഞാനം ലഭിച്ച പ്രവാചകന്മാരായിരിക്കാം. അത്തരം പ്രവചനങ്ങളിൽ അന്ത്യപ്രവാചകനെക്കുറിച്ചുള്ള മണിനാദം ഉണ്ടാവാൻ സാദ്ധ്യതയുള്ളതിനാൽ ഭാരതീയ മതഗ്രന്ഥങ്ങളെ സസൂക്ഷ്മം പഠിക്കേണ്ടത് അനുപേക്ഷണീയമാണ്.

## അവതാരം

ജനങ്ങൾക്ക് ആദ്ധ്യാത്മിക ജ്ഞാനം ഉപദേശിച്ചും സന്മാർഗ്ഗ ജീവിത രീതി നിർദ്ദേശിച്ചും മാതൃകയായി ഉൽകൃഷ്ട ജീവിതം നയിച്ചും ഉന്നതിയിലേക്ക് ജനങ്ങളെ ഉയർത്തിക്കൊണ്ടു പോകുന്ന പുണ്യാത്മാക്കളെ ഭാരതീയർ അമിതമായി ആദരിച്ചുകൊണ്ടു അവർക്കു ദിവ്യത്വം കല്പിക്കാറുണ്ട്. അത്തരക്കാരെ അവതാര പുരുഷന്മാരെന്നും വർണ്ണിക്കാറുണ്ട്. തിന്മനിറയുന്ന സമൂഹത്തിൽ നന്മ ഉപദേശിക്കാൻ ദൈവം ചില മഹാപുരുഷന്മാരെ അവതരിപ്പിക്കുന്നു എന്ന സത്യപ്രകാരം, ആ വർണ്ണന നിഷേധം അർഹിക്കുന്നില്ല.

"യദായദാഹിധർമ്മസ്യ-
ഗ്ലാനിർഭവതിഭാരത,
അഭ്യുത്ഥാനമധർമ്മസ്യ-
തദാത്മാനാം സൃജാമ്യഹം!
പരിത്രാണായ സാധൂനാം,
വിനാശായ ചദുഷ്കൃതാം,
ധർമ്മസംസ്ഥാപനാർത്ഥായ-
സംഭവാമി യുഗേയുഗേ!" (ഗീത)

ലോകത്തിൽ ധർമ്മ ജീവിതം അപ്രത്യക്ഷമാകുകയും അധർമ്മം വർദ്ധിക്കുകയും ചെയ്യുമ്പോൾ ദൈവം അവതരിച്ചു, ധർമ്മ സംസ്ഥാപനം നടത്തി ദുഷ്ടരെ നിഗ്രഹിക്കുമെന്ന ഗീതാവാക്യപ്രകാരം ധർമ്മോപദേശം ചെയ്യുന്ന പുണ്യ പുരുഷന്മാരെ അവതാരമായി ഭാരതീയർ കരുതുന്നു. സ്വീകാര്യതയുടേയും അദ്ധ്യാത്മികതയുടെയുംപാരമ്യമാണ് അവർ ദൈവമാണെന്ന് കരുതുന്നത്. ആ പുണ്യാത്മാക്കൾ അവതാരമാണെന്ന് പറയുമ്പോൾ എല്ലാ അവതാരങ്ങളും പുണ്യാത്മാക്കളാണെന്ന് പറയാൻ വഴി കാണുന്നില്ല. കാരണം

"മത്സ്യ കൂർമ്മശ്ച വരാഹശ്ച
നരസിംഹശ്ച വാമന...."

എന്നിങ്ങനെ മത്സ്യം, ആമ, പന്നി (കൂർമ്മം, വരാഹം) എന്നിവയും അവതാരമാണെന്ന് പറയുന്നു. അവരാകട്ടെ പൊതുധാരണ പ്രകാരമുള്ള സദുപദേശ ധാർമ്മിക നിർദ്ദേശങ്ങളാൽ ജനങ്ങളെ ഉദ്ധരിക്കുന്ന ഒരു യത്നവും നടത്തിയിട്ടുമില്ല. മാതൃകാ ജീവിതം നയിച്ചിട്ടുമില്ല. അപ്പോൾ അവതാരത്തിന്റെ ശരിയായ നിർവ്വചനം മറ്റൊന്നാണ്.

(നോട്ട്: അവതാര ധാരണക്ക് മറ്റൊരു ശാസ്ത്രീയ അടിസ്ഥാനം കാണാം. ജലജീവി (മത്സ്യം) ജലത്തിലും കരയിലും ജീവിക്കുന്നവ (ആമ), കരയിൽ മാത്രം ജീവിക്കുന്നവ (പന്നി), കരജീവികളിൽ മനുഷ്യനും മൃഗവും കൂടിയത് (നരസിംഹം) മനുഷ്യന്റെ വളർച്ചയുടെ വിവിധ ദശകളിലുള്ളവ എന്നിങ്ങനെ ജീവന്റെ ക്രമ പ്രവൃദ്ധമായ വളർച്ചയെ-ദശക്കളെ-സൂചിപ്പിക്കുന്നതാവാം അവതാരങ്ങൾ)

ഹൈന്ദവ ഗ്രന്ഥങ്ങളിൽ ദശാവതാരത്തെപ്പറ്റി പരാമർശമുണ്ട്. ശ്രീരാമൻ, ബലരാമൻ, പരശുരാമൻ എന്നീ അവതാരങ്ങൾ കഴിഞ്ഞു. ചിലർ കൃഷ്ണൻ, ബുദ്ധൻ എന്നിവരെ ദശാവതാരത്തിൽ ചേർത്തിക്കാണുന്നു. ആർക്കും ഒമ്പതേ ആയിട്ടുള്ളു ഇനി പത്താമതായി കല്ക്കി (ഖഡ്ഗി) എന്ന ഒരവതാരം സംഭവിക്കേണ്ടതുണ്ട്. ഭാരതീയർ ആ അവതാരം കാത്തുകൊണ്ടിരിക്കുകയാണ്. ആ മണിനാദം കേൾക്കാൻ തുടങ്ങിയിട്ട് നൂറ്റാണ്ടുകൾ കഴിഞ്ഞു. കല്ക്കി പ്രത്യക്ഷപ്പെട്ടതായി ആ നാദശ്രോതാക്കൾ അറിഞ്ഞിട്ടില്ല. അഥവാ യഥാർത്ഥ അവതാരത്തെ കല്ക്കിയായി അംഗീകരിച്ചിട്ടില്ല.

ഭാരതീയർ കാത്തിരിക്കുന്ന കല്ക്കി മുഹമ്മദ് നബിയാണെന്ന് മുസ്‌ലിംകൾ വാദിക്കുന്നു. പുരാണങ്ങളിൽ കല്ക്കിക്ക് നൽകപ്പെട്ടിട്ടുള്ള ലക്ഷണങ്ങൾ മുഹമ്മദുനബിയുടെ ജീവചരിത്രവുമായി തുലനം ചെയ്താൽ ഐക്യരൂപ്യമുണ്ടെന്നുള്ളതാണ് ഈ വാദത്തിന് അടിസ്ഥാനം.

മൂസാനബിക്ക് ശേഷം (Moses) ഈസാനബി പ്രബോധകനായപ്പോൾ അദ്ദേഹത്തെ അംഗീകരിക്കാൻ ജൂതന്മാർ വിസമ്മതിക്കുകയുണ്ടായി. അപ്രകാരം തന്നെ മുഹമ്മദ് നബി പ്രബോധനം ആരംഭിച്ചപ്പോൾ അദ്ദേഹത്തെ ദൈവദൂതനായി അംഗീകരിക്കാൻ ക്രൈസ്തവരും ജൂതരും വിസമ്മതിച്ചു. മുഹമ്മദ് നബിയെ ഖഡ്കി അവതാരമായി ദൈവദൂതനായി ഭാരതീയർ അംഗീകരിക്കാതിരുന്നത് ചരിത്രത്തിലെ മറ്റൊരു അബദ്ധമാണ്. സമകാലീനർ ആ അബദ്ധം തിരുത്താൻ ബാദ്ധ്യസ്ഥരാണ്. ചില ഹൈന്ദവ പ്രവചനങ്ങൾ പരിശോധിക്കാം.

## ഭവിഷ്യൽ പുരാണം

ഭവിഷ്യൽപുരാണം ശ്രദ്ധേയമാണ് അതെന്ത് പറയുന്നു? വ്യാസമുനിയുടെ ഭവിഷ്യൽപുരാണത്തിൽ പ്രതിസർഗ്ഗപർവ്വത്തിൽ ഇപ്രകാരം കാണാം.

ഏതസ്മിന്നന്തരേമ്ലേഛേ
ആചാര്യേണ സമന്വിത
മഹാമദ ഇതിഖ്യാത
ശിഷ്യശാഖാ സമന്വിതം (3, 3.3, 5-8)

പർവ്വം 3 കാണ്ഡം 3 അദ്ധ്യായം 3 ശ്ലോകം5-8 ആ സന്ദർഭത്തിൽ മാഹമ്മദ് എന്ന നാമത്തിൽ ലോക ഗുരുവെന്ന് സ്ഥാനപ്പേരുള്ള മ്ലേച്ഛൻ (ഒരു വിദേശി) തന്റെ അനുചരന്മാരോടുകൂടി പ്രത്യക്ഷപ്പെടും (മ്ലേച്ഛൻ=വിദേശി)

1. നൃപാശ്ചേവ മഹാദേവ
2. മരുസ്ഥലനിവാസിനം
3. ഗംഗാജലൈശ്ചസംസ്നാപ്യം
4. പഞ്ചഗവ്യസമന്വിത
5. ചന്ദനാദി ഭിരഭിവ്യ
6. തുഷ്വമനസംഹാരം
   ഭോജരാജ ഉവാച
7. നമസ്തേഗിരിജാനാഥാ
8. മരുസ്ഥലനിവാസിനം
9. ത്രിപുരാസുരീനാശായ
10. ബഹുമായാപ്രവർത്തിനം
11. മ്ലേഛൈഗുപ്തായശുദ്ധായ
12. സച്ചിദാനന്ദരൂപിണേ
13. ത്വംമാംഹി കിങ്കരംവിദ്ധി
14. ശരണാർത്ഥമുപാഗതം

(ശ്ലോകം 68)

അപ്പോൾ ഭോജരാജാവ് -ഗംഗാജലംകൊണ്ടും പഞ്ചഗവ്യം കൊണ്ടും സംസ്കരിച്ചു. മരുഭൂമി നിവാസിയായ ആ മഹാദൈവദൂതന് നിഷ്കളങ്കഭക്തിയോടെ പാരിതോഷികങ്ങൾ കാഴ്ചവെക്കുകയും വലിയ ആദരവ് പ്രദർശിപ്പിക്കുകയും ചെയ്തുകൊണ്ട് പറയും. അല്ലയോ മനുഷ്യ രാശിയുടെ അഭിമാനമായ മരുഭൂനിവാസി, അങ്ങയെ ഞാൻ വന്ദിക്കുന്നു. പിശാചിനെ നിഗ്രഹിക്കാനായി താങ്കൾ മഹത്തായ ഒരു ശക്തി സംഭരിച്ചിട്ടു ണ്ട്. ശത്രുക്കളിൽ നിന്നെല്ലാം താങ്കൾ സുരക്ഷിതനായിരിക്കും. അല്ലയോ സച്ചിദാനന്ദ സ്വരൂപമേ, ഞാൻ അങ്ങയുടെ എളിയ ദാസനാണ്. അങ്ങ യുടെ പാദാചരണങ്ങളിൽ അടിപണിയുന്ന ഈയുള്ളവനെ സ്വീകരിച്ച് അനുഗ്രഹിച്ചാലും.

ലിംഗച്ഛേദി, ശിഖാഹീന,
ശ്മശ്രുധാരീ, സദൂഷക,
ഉച്ചാലാപീ, സർവ്വഭക്ഷീ,
ഭവിഷ്യതി ജനമോം
വിനകൗശലംച, വശവസ്തൊ
ഷാംഭക്ഷയാമതാമാം
മുസലൈനൈവസംസ്കാര:
കുശൈരീഭവ വിഷ്യതി
തസ്മാന്മുസലവന്തോഹി

ജാതയോധർമ്മദൂഷക:
ഇതിപൈശാചധർമ്മശ്ച
ഭവിഷ്യതി മയാകൃത:       (ശ്ലോകം 25-28)

അദ്ദേഹവും അനുയായികളും ലിംഗഛേദകർമ്മം (ചേലാകർമ്മം) ചെയ്തിരിക്കും. അവർ താടിവളർത്തും (തലയിൽ കുടുമവെക്കുകയില്ല). അവർ വിപ്ലവകാരികളും പ്രാർത്ഥിക്കാൻ അത്യുച്ചത്തിൽ ഉൽഘോഷിക്കുന്നവരുമായിരിക്കും. അവർ പന്നിയെ ഒഴിച്ച് മറ്റു മിക്ക മൃഗങ്ങളേയും ഭക്ഷിക്കും. ദർഭപ്പുല്ല് ഉപയോഗിച്ച് ശുദ്ധികലശം വരുത്തുന്നതിനു പകരം അവർ ദൈവ മാർഗ്ഗത്തിൽ സമരം ചെയ്ത് വിശുദ്ധരാകും. മതത്തെ മലിനപ്പെടുത്തുന്നവർക്കെതിരിൽ ദൈവീകമാർഗ്ഗത്തിൽ ഉറച്ചു നിൽക്കുന്നവരാകയാൽ അവർ മുസലൈ (മുസ്ലിം) എന്ന പേരിൽ അറിയപ്പെടും. ഈ മാംസഭുക്കുകളുടെ മതത്തിന്റെ ആരംഭം എന്നിൽ നിന്നായിരിക്കും.

ഇതിൽ 10 കാര്യങ്ങൾ വ്യാസമഹർഷി വർണ്ണിച്ചിരിക്കുന്നു. 1. പേര് മുഹമ്മദ്. 2. ലോകത്തിനാകമാനം ഗുരു. 3. ഇന്ത്യക്കാരനല്ല; വിദേശിയാണ് 4. മരുഭൂനിവാസി 5. ചേലാകർമ്മം 6. താടി വളർത്തും കുടുമ ഉപേക്ഷിക്കും 7. പ്രാർത്ഥന ഉച്ചത്തിൽ ഘോഷിക്കും (ബാങ്ക് വിളി) 8. അസത്യത്തിനും അനീതിക്കുമെതിരെ ധർമ്മ സമരം ചെയ്യും. 9. മാംസം ഭക്ഷിക്കുന്നവർ 10. മുസലൈ (മുസ്ലിം) എന്ന പേരിൽ അറിയപ്പെടും.

എ. ബാലകൃഷ്ണപ്പിള്ള 'ചരിത്ര കേരള'ത്തിനെഴുതിയ ആമുഖത്തിൽ ഇങ്ങനെ കാണാം. എ.ഡി. 628ൽ ആഫ്രിക്കയിലെ എല്ലാ രാജാക്കന്മാർക്കും പ്രവാചകൻ (മുഹമ്മദ് നബി) കത്തയച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ കേരളത്തിലെ ചേരമാൻ പെരുമാളിനും കത്തുണ്ടായിരുന്നു. (ചെങ്കൽ പെരുമാൾ) അല്ലെങ്കിൽ ശങ്കവർമ്മൻ പെരുമാൾ 621-640) അറേബ്യക്ക് കേരളവുമായി വളരെ മുമ്പേ കച്ചവട സമ്പർക്കമുണ്ടായിരുന്നു. കോൺസ്റ്റാന്റിനോപ്പിൾ ചക്രവർത്തിക്കും പ്രവാചകന്റെ കത്തുണ്ടായിരുന്നു. ഇസ്‌ലാം മതം ആശ്ലേഷിക്കാൻ ക്ഷണിച്ചുകൊണ്ടുള്ളതായിരുന്നു ആ കത്തുകളെല്ലാം.

ഹൈന്ദവർ മുമ്പ് കുടുമ വെച്ചിരുന്നു. ആ രീതിയിൽ മുടി വളർത്തുന്നവരല്ലേ മുസ്‌ലിംകൾ.

## കൽക്കി അവതാരം

കലിയുഗത്തിലെ കൽക്കി അവതാരത്തെക്കുറിച്ച് ശ്രദ്ധേയമായ ദീർഘദർശനം പരിശോധിക്കുക. (കൽക്കി

പുരാണം) അതിന്റെ സംഗ്രഹം.

കലിയുഗം 3658-ാമാണ്ടിൽ "ശാമദ്വീപിൽ" അദ്ദേഹം (കൽക്കി) അവതരിക്കുന്നതാണ്. അദ്ദേഹത്തിന്റെ പിതാവിന് "വിഷ്ണുയശസ്സ്" എന്നും മാതാവിന് "സുമതി" എന്നുമായിരിക്കും പേര്. "നർമീസാക്ക്" മാസം 12-ാംന് തിങ്കളാഴ്ച ഉദിച്ച് രണ്ടുനാഴികയാകുമ്പോൾ അദ്ദേഹം ജാതനാകും. അദ്ദേഹം ഗർഭസ്ഥനായിരിക്കുമ്പോൾ തന്നെ പിതാവ് മൃതിയടയും. ശൈശവാവസരത്തിൽ അദ്ദേഹത്തിന്റെ വേദജ്ഞാനം അഭ്യസിപ്പിക്കും. വടക്കേ മലനാട്ടിലേക്ക് അദ്ദേഹം പാലായനം ചെയ്യും. പിന്നെ വാളോടു കൂടി തിരിച്ചുവന്ന് ജന്മദേശം കരസ്ഥമാക്കുകയും ചെയ്യും.

ഈ പ്രവചനം മുഹമ്മദ് നബി(സ) യുടെ ജീവിതസംഭവങ്ങളുമായി പൂർണ്ണമായും യോജിക്കുന്നു എന്നു കാണാം. ആകയാൽ നബിയാണ് കൽക്കി എന്ന അവതാരമായി ഭാരതീയർ ഗണിക്കേണ്ടത് എന്ന് നിഷ്പക്ഷ ബുദ്ധികൾക്ക് ബോദ്ധ്യമാകും.

നബിയുടെ പിതാവിന്റെ പേര് "അബ്ദുല്ലയെന്നാണ്" ദൈവദാസൻ എന്നർത്ഥം "വിഷ്ണുയശസ്സ്" എന്ന നാമവുമായി യോജിക്കുന്നു. നബിയുടെ മാതാവിന്റെ പേര് ആമിനയെന്നാണ്. സുമതിയല്ലെങ്കിൽ സൗമ്യവതി എന്ന പ്രവചന നാമവുമായി ചേർന്നുപോകുന്നു. ശാമദ്വീപ് അറേബ്യയാണ്. നർമീസാക്ക് മാസം എന്നത് റബീഉൽഅവ്വൽ എന്ന ചന്ദ്രമാസമാണ്. ആ മാസം 12ന് തിങ്കളാഴ്ചയാണല്ലോ നബിയുടെ ജനനം. പരശുരാമൻ എന്ന് പറഞ്ഞത് ഗാബ്രീയൽ (ജിബ്രീൽ) എന്ന മാലാഖയെ ഉദ്ദേശിച്ചാണ്. ഹിറാഗുഹയിൽ വെച്ച് മലക്ക് ഗാബ്രീയൽ നബിക്ക് ഖുർആൻ ഓതിക്കൊടുത്തതും, നബി വടക്കൻ ദിക്കായ മദീനയിലേക്ക് (ഹിജറ) ഓടിപ്പോയതും പിന്നീട് മക്കാരാജ്യത്തെ കീഴടക്കിയതും എല്ലാം പ്രവചന സൂചിതങ്ങളായ സംഭവങ്ങളുമായി നൂറുശതമാനവും ഇണങ്ങുന്നു.

അഥർവ്വവേദം കാണ്ഡം 20ൽ ഒരു സൂക്തം ഉണ്ട്. "കന്തപ" സൂക്തം എന്നാണത് അറിയപ്പെടുന്നത്. അതിൽ "മാമാ" ഋഷിയെപറ്റി ഒരു പരാമർശമുണ്ട്. "മാമാ" ഋഷി മുഹമ്മദ് നബിയാണ് എന് ന്യായമായും അഭ്യൂഹിക്കാം.

### ഭാഗവതപുരാണം

"സംഭാല" ഗ്രാമത്തിലെ "വിഷ്ണുയശസ്സ്" എന്ന മഹോന്നത ബ്രാഹ്മണമേധാവിയുടെ ഗൃഹത്തിലാണ് കൽക്കി അവതരിക്കുക.

എട്ടു അദ്ധ്യാത്മസിദ്ധികളും മറ്റുമഹത്വങ്ങളും ഉൾക്കൊണ്ടു കൊണ്ടു ലോകനാഥൻ പ്രതാപത്തോടെ ലോകത്തിൽ വിരാജിക്കും

കയ്യിൽ വാൾപിടിച്ചുകൊണ്ടു മാലാഖ നൽകിയ അതിവേഗതയുള്ള കുതിരപ്പുറത്ത് സവാരി ചെയ്തുകൊണ്ട് ആ ലോകരക്ഷകൻ അധർമ്മകാരികളെ കീഴ്പ്പെടുത്തും. (ഭാഗവതം ഖ-12 അ-2 ശ്ലോകം 18-20)

"കലിയുഗാന്ത്യത്തിൽ രാജാക്കന്മാർ കൊള്ളയടിക്കുന്നവരായിത്തീരുന്ന ഘട്ടത്തിൽ വിഷ്ണുയശസ്സിന്റെ പുത്രനായിട്ടാണ് കൽക്കി ജന്മം കൊള്ളുന്നത്." (ഭാഗവതം ഖ-1 അ-3 ശ്ലോകം 25)

സമൂഹത്തിൽ നിന്നും അതിന്റെ തുരുമ്പും അന്ധകാരവും കൽക്കി നീക്കം ചെയ്യുന്നതാണ്. ലോകത്തിന്റെ എല്ലാ കുതന്ത്രങ്ങളും അദ്ദേഹം അതിജയിക്കും. അദ്ദേഹത്തിന്റെ അനുയായികൾ ദൈവത്തെ ആരാധിക്കുന്നവരായിരിക്കും. (കൽക്കി പുരാണം 2:4,5,7, 11815)

1. അദ്ദേഹത്തിന്റെ മാതൃനാമം സുമതി: ആമിന എന്നായിരിക്കും. ആമിനയെന്നാൽ സൗമ്യശീലമുള്ള എന്നർത്ഥം

2. പിതൃനാമം: വിഷ്ണുയശസ്സ്-അബ്ദുല്ല, ദൈവത്തെ ആരാധിക്കുന്നവൻ

കൽക്കി അവതാരത്തിന് മൂന്ന് സഹോദരന്മാരുണ്ടാകും. കവി, സമത്ത്, പരക്ക്. മുഹമ്മദ് നബിക്കും മൂന്ന് സഹോദരന്മാരുണ്ടായിരുന്നു. അകീൽ (ഉകൈൽ), ജാഫർ, അലി.

കവി എന്നാൽ ബുദ്ധിമാൻ = അകീൽ (ഉകൈൽ), സമത്ത് എന്നാൽ ജ്ഞാനം = ജാഫർ, പരക്ക് എന്നാൽ നേതൃത്വം = അലി (ഇവർ മൂന്നുപേരും നബിയുടെ മച്ചുന സഹോദരന്മാരായിരുന്നു.)

3. സംഭാല എന്ന ഗ്രാമത്തിലാണ് ജന്മം. സംഭാല എന്നാൽ സമാധാനവും, സുരക്ഷിതത്ത്വവുമുള്ള ഭവനം. മക്കയുടെ മറ്റൊരു പേരാണ് ദാറുൽ അമാൻ = അതിന്റെ അർത്ഥം രക്ഷാഭവനം.

ഹൈന്ദവ സാഹിത്യത്തിലെ മറ്റൊരു ഭാഗത്ത് പറയുന്നത് കൽക്കി ഒരു ദ്വീപിൽ ജനിക്കുമെന്നാണ്. അറേബ്യ ഒരു വലിയ ദ്വീപാണല്ലോ.

4. ഒരു പ്രധാന പുരോഹിതന്റെ ഭവനത്തിലായിരിക്കും കൽക്കിയുടെ ജനനം. കഅ്ബയുടെ പ്രധാന ആധിപത്യം ഖുറൈശികൾക്കായിരുന്നു. ഖുറൈശി പ്രധാനി (ഖുറൈശി പ്രധാനിയായിരുന്നു അബൂത്വാലിബ്) കളിലാണ് മെക്കാ സംരക്ഷണം.

5. മാധവ് മാസത്തിലെ 12-ാം ദിവസമാണ് കൽക്കിയുടെ ജനനം.

റബീഉൽ അവ്വൽ മാസം (ആദ്യപക്ഷം) 12നാണ് നബി ജാതനായത്. മെക്കായിലെ വിവിധ ഗോത്രങ്ങളിൽ ഏറ്റവും ഉൽകൃഷ്ടമാണ് ഖുറൈശി ഗോത്രം.

6. കൽക്കി അവസാനത്തെ അവതാരമാണ്. ഇനി ഒരവതാരം സംഭവിക്കില്ല. ഖുർആനും പറയുന്നത് അത് തന്നെയാണ്. മുഹമ്മദ് നബി പ്രവാചക പരമ്പരയിലെ അവസാന കണ്ണിയാണ് (33-40).

7. കൽക്കി മലയിലേക്ക് കയറി പരശുരാമനിൽ നിന്ന് ജ്ഞാനം സ്വീകരിച്ച് വടക്കോട്ടുപോയി മടങ്ങിവരും.

പരശുരാമൻ-ദൈവത്തിന്റെ ആത്മാവ് മുഹമ്മദ് നബി ജബലുന്നൂറിൽ (പ്രകാശഗിരി) വെച്ച് ജിബ്രീലുമായി സന്ധിച്ച് ആദ്യത്തെ ദൈവസന്ദേശം (വഹ്‌യ്) സ്വീകരിച്ചു. പിന്നീട് അദ്ദേഹം മക്കയിൽ നിന്നും വടക്കുള്ള മദീനായിലേക്ക് ഹിജ്റ പോയി. അതിനുശേഷം മക്കയിലേക്ക് തിരിച്ചുവന്നു സ്വരാജ്യം അധീനപ്പെടുത്തി. ജിബ്രീലിന്റെ മറ്റൊരു പേരാണ് അർറൂഹുൽ അമീൻ- വിശ്വസ്തമായ ആത്മാവ്.

8. കൽക്കി അവതാരം അനുപമമായ ആകർഷകത്വമുള്ള വ്യക്തിയായിരിക്കും.

ഖുർആൻ 68-4ൽ പറയുന്നു നബി അതീവ സൗകുമാര്യമുള്ള ആളായിരിക്കും.

9. കൽക്കി അവതാരത്തിന് 8 പ്രത്യേക സ്വഭാവ ഗുണങ്ങളുണ്ടായിരിക്കും.

ബുദ്ധി, മാന്യമായ കുടുംബ പാരമ്പര്യം, ആത്മനിയന്ത്രണം, അമാനുഷിക വിജ്ഞാനം (ദിവ്യവെളിപാട്), ധീരത, വാക്ചാതുര്യം, ദീനദയാലുത്വം (Charity), ഉപകാരസ്മരണ എന്നിവയാണ് ആ അഷ്ടഗുണങ്ങൾ

ബുദ്ധി: നബിതിരുമേനി ബുദ്ധിമാനായിരുന്നു. പലരും അദ്ദേഹത്തിന്റെ ഉപദേശം തേടിയെത്താറുണ്ടായിരുന്നു. പ്രവാചകപദവിയിലെത്തുന്നതിനു മുമ്പുമുതലേ ഈ കഴിവ് പ്രകടമായിരുന്നു.

കുടുംബപാരമ്പര്യം: നബി തിരുമേനി(സ) ഖുറൈശി വംശജനാണ്. കഅ്ബയുടെ സൂക്ഷിപ്പുകാരനായ ഏറ്റവും ഉയർന്ന ഗോത്രമാണ് ഖുറൈശ്.

ആത്മനിയന്ത്രണം: ആത്മനിയന്ത്രണത്തിന് മാതൃകയാണ് നബി. ശത്രുക്കൾ പലപ്പോഴും അദ്ദേഹത്തെ പ്രകോപിപ്പിച്ചിട്ടുണ്ട്. എന്നാൽ വികാരക്ഷോഭം കൂടാതെ ശാന്തനായി പ്രതികരിക്കുകയാണുണ്ടായിട്ടുള്ളത്.
അമാനുഷിക വിജ്ഞാനം: ദൈവത്തിൽ നിന്നും ഗാബ്രിയൽ മാലാഖയിലൂടെ നബി തിരുമേനിക്ക് ദിവ്യ വെളിപാട് ലഭിച്ചു. അതാണ് ലോകത്തിലേ

ക്കുള്ള അവസാനത്തെ പരിപൂർണ്ണ ജീവിത പദ്ധതി. ആ പദ്ധതിയാണ് ഖുർആന്റെ ഉള്ളടക്കം.

ധീരത: അസാമാന്യമായ ധീരതയും, ശക്തിയും നബി പ്രകടിപ്പിച്ചിട്ടുണ്ട്. യുദ്ധങ്ങളിൽ നബി ശാരീരികമായി പങ്കെടുത്തിട്ടുണ്ട് എന്നത് ഇതിനു വ്യക്തമായ തെളിവാണ്. ശത്രുക്കളുടെ ആക്രമണങ്ങളിൽ നിന്നും സ്വരക്ഷക്ക് വേണ്ടിയാണ് യുദ്ധം ചെയ്തത് എന്ന കാര്യം സ്മരണീയമാണ്.

വാഗ്മിത്തം: നബിതിരുമേനി ചിന്തിച്ചും, ആവേശത്തോടെയുമായിരുന്നു അനുയായികളോട് സംസാരിച്ചിരുന്നത്. അദ്ദേഹത്തിന്റെ വചനങ്ങൾ കേട്ടവർ അത്ര എളുപ്പത്തിൽ അവ മറക്കുകയില്ല. അനുയായികളുമായി സംഭാഷണത്തിലേർപ്പെടുമ്പോൾ നബി ദീർഘനേരം ക്ഷമാപൂർവ്വം മൗനം പാലിക്കാറുണ്ട്. എന്നാൽ സംസാരിക്കുമ്പോൾ അത് ശക്തവും അർത്ഥപൂർണ്ണവും ഉപദേശസാന്ദ്രവുമായിരുന്നു.

ദീനദയാലുത്വം: നബി വളരെ കാരുണ്യ സ്വഭാവമുള്ള മനസ്ഥിതിയോടുകൂടിയ ആളായിരുന്നു.സാമ്പത്തികമോ മറ്റു വിധത്തിലുള്ളതോ ആയ സഹായാഭ്യർത്ഥന ആരിൽ നിന്നുണ്ടായാലും നബി അവരെ നിരാശപ്പെടുത്തിയിരുന്നില്ല. സ്വയം കഷ്ടാവസ്ഥയിലായിരുന്നാൽ പോലും അന്യരെ സഹായിക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു. വളരെ ദരിദ്ര കുടുംബങ്ങൾ അദ്ദേഹത്തിന്റെ ഔദാര്യം കൊണ്ട് ജീവിച്ചിരുന്നു.

നന്ദി: നബിതിരുമേനി നന്ദിപ്രകടന സ്വഭാവത്തിന് ശ്രദ്ധേയനാണ്. മദീനയിൽ തന്നെ സഹായിച്ച അൻസ്വാറുകൾക്ക് അദ്ദേഹം നന്ദി സൂചകമായി പലതും ചെയ്തിട്ടുണ്ട്.

10. കൽക്കി അവതാരം ലോകരക്ഷകൻ.

കൽക്കി അവതാരം സർവ്വലോകത്തേയും രക്ഷിക്കുന്നതായിരിക്കും. ലോകത്തെ പഠിപ്പിക്കുകയും മാർഗ്ഗദർശനം നൽകുകയും ചെയ്യും.

നബിയെ യാത്രയാക്കിയത് സർവ്വലോകത്തിനും നന്മയായിട്ടാണെന്ന് ഖുർആൻ 34-28ൽ പറയുന്നു. അറബികളെ മാത്രമല്ല ലോകജനതയെ സത്യസന്മാർഗ്ഗത്തിൽ നയിച്ച് പാപത്തിൽനിന്ന് അവരെ രക്ഷിക്കുന്നതിനാണ് നബിജാതനായത് എന്ന് ഖുർആൻ വ്യക്തമാക്കുന്നു.

11. കൽക്കി അവതാരത്തിന് ശിവൻ ഒരു കുതിരയെ സമ്മാനിക്കും.

നബിതിരുമേനിക്ക് ദൈവത്തിങ്കൽ നിന്ന് ഒരു കുതിരയെ ലഭിക്കുകയുണ്ടായി. "ബുറാക്" എന്നാണ് അതറിയപ്പെടുന്നത്. നബി അതിന്മേൽ സവാരി ചെയ്യുകയുണ്ടായി.

12. ശിവദത്തമായ കുതിരയുടെ മേൽ വാളും കയ്യിലേന്തിക്കൊണ്ട്

കൽക്കിയാത്ര ചെയ്യും.

ദൈവം നൽകിയ "ബുറാക്വ്" എന്ന കുതിരപ്പുറത്ത് നബിതിരുമേനി "മിഅ്റാജ്" എന്നറിയപ്പെടുന്ന ആകാശഗമനം നടത്തുകയുണ്ടായി. കൂടാതെ ആത്മ രക്ഷക്കായി നബി പല യുദ്ധങ്ങളിലും പങ്കെടുക്കുകയുണ്ടായെന്നും അപ്പോഴൊക്കെ അദ്ദേഹം അശ്വാരൂഢനായിരുന്നുവെന്നും കയ്യിൽ വാളും പിടിച്ചുകൊണ്ടാണ് പടക്കളത്തിൽ ആയോധനം നടത്തിയതെന്നും ചരിത്ര പ്രസിദ്ധമാണ്.

കൽക്കി അവതാരത്തിന്റെ മുഖ്യഭക്ഷണം ഈന്തപ്പഴവും ഒലിവുമായിരിക്കും.

നബി ജനിച്ച അറേബ്യയിലെ മുഖ്യഭക്ഷണം ഈന്തപ്പഴവും ഒലിവുമാണല്ലോ?

കൽക്കി വളരെ വിശ്വസ്തനും സത്യവാനുമായിരിക്കും.

മുഹമ്മദ് നബി വളരെ സത്യവാനായിരുന്നു. "അൽഅമീൻ" (വിശ്വസ്തൻ) എന്ന ഒരു ബഹുമതിപ്പേർ തന്നെ അറബികൾ അദ്ദേഹത്തിന് നൽകിയിരുന്നു. അദ്ദേഹത്തിന്റെ സത്യസ്വഭാവത്തിൽ സംതൃപ്തരായിരുന്ന ജനങ്ങൾ വിലപിടിപ്പുള്ള വസ്തുക്കൾ സൂക്ഷിക്കാനായി നബിയെ ഏൽപ്പിക്കുമായിരുന്നു. തിരുമേനി മദീനത്തേക്ക് പാലായനം ചെയ്ത അവസരത്തിൽ നിക്ഷിപ്ത വസ്തുക്കൾ ഉടമകൾക്ക് തിരിച്ചുകൊടുക്കാൻ അലിയെ ഏൽപ്പിക്കുകയുണ്ടായി.

13. കൽക്കി അവതാരം ദുഷ്ടന്മാരെ കീഴ്പ്പെടുത്തും.

അറേബ്യ അന്ധകാരയുഗത്തിലായിരുന്നപ്പോഴായിരുന്നു നബിയുടെ ജനനം. നബിയുടെ ശ്രമഫലമായി മൃഗതുല്ല്യരായ അറബികളെ പരിഷ്കൃത ജനതയാക്കി രൂപാന്തരപ്പെടുത്തുവാനും സാധിച്ചു. സകലവിധ നീചത്തരങ്ങളും ദുഷ്കൃത്യങ്ങളും അഭിമാനപൂർവ്വം പരിശീലിച്ചുവന്ന ജനത ലോകത്തിന് മാതൃകയാകത്തക്കവിധം ഉൽകൃഷ്ട സമൂഹമായി പരിപർത്തിച്ചത് ലോകാത്ഭുതങ്ങളിലൊന്നാണ്. അറേബിയൻ അന്ധകാര ലോകത്തിലേക്ക് സത്യപ്രകാശം കടത്തി വിട്ടത് നബി തിരുമേനിയാണെന്ന് ചുരുക്കം.

## വിഷ്ണു പുരാണം

വിഷ്ണു പുരാണം അദ്ധ്യായം 24ൽ കൽക്കി അവതാരത്തെക്കുറിച്ചു നൽകപ്പെട്ടിട്ടുള്ള വർണ്ണനകൾ മുഹമ്മദ് നബിക്ക് വളരെ യോജിക്കുന്നതാണ്.

1. കൽക്കി കലിയുഗത്തിലാണ് അവതരിക്കുക. അത് അവസാനത്തെ അവതാരമാണ്. മുഹമ്മദ് നബി അവസാനത്തെ പ്രവാചകനാണ്. കലിയുഗം ബി.സി. 3102ൽ ആരംഭിക്കുന്നു എന്ന് കണക്കാക്കപ്പെടുന്നു. അപ്പോൾ എ.ഡി. 571ൽ ജനിച്ച മുഹമ്മദ് നബി കലിയുഗത്തിന്റെ പാരമ്യത്തിൽ അവതരിച്ചു എന്നു വ്യക്തമായി.

2. മണൽ ദ്വീപിലാണ് കൽക്കി ജനിക്കുക. നബി ജനിച്ചത് മണലാരണ്യത്തിലാണല്ലോ?

3. കൽക്കിയുടെ പിതാവിന്റെ പേർ വിഷ്ണു ഭാഗത്ത് എന്നായിരിക്കും. വൈഷ്ണവ സിദ്ധാന്തപ്രകാരം ഏകദൈവത്തിന്റെ ദാസൻ എന്നർത്ഥം. നബിയുടെ പിതാവിന്റെ പേർ അബ്ദുല്ലാ എന്നാണ്. അർത്ഥം ദൈവദാസൻ.

4. കൽക്കിയുടെ മാതാവിന്റെ പേർ സുമതിയെന്നായിരിക്കും. "സുമ" യെന്നാൽ വിശ്വസ്ത. നബിയുടെ മാതാവിന്റെ പേർ ആമിന. അതിന്റെ അർത്ഥവും വിശ്വസ്ത എന്നുതന്നെ.

5. കൽക്കി പരശുരാമനിൽ നിന്ന് മലയിൽ വെച്ചു വിദ്യ സ്വീകരിക്കും. നബിക്ക് ജിബ്രീൽ വഴി ആദ്യം ദൈവിക സന്ദേശം ലഭിച്ചത് മലയിൽ വെച്ചായിരുന്നു.

6. കൽക്കിയുടെ ആകാശാരോഹണം പോലെ നബിയും ആകാശപ്രയാണം (മിഅ്റാജ്) നടത്തി.

8. കൽക്കിയുടെ പിതാവ് ജനനത്തിന് മുമ്പും മാതാവ് ജനിച്ച് അൽപ്പകാലം കഴിഞ്ഞും മരണപ്പെടും. നബിയുടെ പിതാവ് അദ്ദേഹത്തിന്റെ ജനനത്തിനു മുമ്പും മാതാവ് നബിക്ക് ആറ് വയസ്സുള്ളപ്പോഴും പരലോകം പ്രാപിച്ചു.

മുഹമ്മദ് നബിയാണ് ഭാരതീയർ കാത്തിരിക്കുന്ന കൽക്കി അവതാരം എന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത് സ്വീകരിക്കാതിരിക്കാൻ നിർവ്വാഹമില്ല.

### അഥർവ്വ വേദം

അഥർവ്വ വേദത്തിൽ കുന്തപ സൂക്തം എന്നൊന്നുണ്ട്. യജ്ഞങ്ങളിൽ പുരോഹിതന്മാർ ആലപിക്കാറുള്ള ചില ശ്ലോകങ്ങളാണ് കുന്തപസൂക്തം എന്നറിയപ്പെടുന്നത്. വളരെ നിഗൂഢമായ അർത്ഥങ്ങളുൾക്കൊള്ളുന്നതാണ് ഈ സൂക്തമെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു.

ഇദം ജനാ ഉപശ്രൂതാ/നരാശംസ സ്ഥവിഷ്യതേ
ഷഷ്ടിം സഹസ്രം നവതിംച
കൗരമ അരൂഷ മേഷ്ഠദദ്മഹേ
ഉഷ്ടായസ്യ പ്രവാഹിണോ
വധുമന്തോ ദ്വിർദശ
വർഷ്മഥരസ്യ നിജിഹീഡതേ
ദിവ ഈഷമാണാ ഉപാസ്പൃശ:
ഏഷാ ഋഷയേ മാമഹേ
ശതം നിഷ്കാൻ ദശസ്രജ:
ത്രീണിശ താന്യർവതാം
സഹസ്രാ ദശഗോനാം

(വിംശകാണ്ഡം-സൂക്തം 27, ശ്ലോകം 1-3)

അല്ലയോ ജനങ്ങളെ ശ്രദ്ധിച്ചുകേൾക്കു. സ്തുതി അർഹിക്കുന്നവൻ പുകഴ്ത്തപ്പെടും. അറുപതിനായിരത്തി തൊണ്ണൂറ് ശത്രുക്കളുടെയിടയിൽനിന്ന് അദ്ദേഹത്തെ നാം ആദരിക്കും. അദ്ദേഹത്തിന്റെ വാഹനം ഇരുപത് ആൺ-പെൺ ഒട്ടകങ്ങളായിരിക്കും. അദ്ദേഹത്തിന്റെ ശ്രേഷ്ഠത സ്വർഗ്ഗത്തിലെത്തി നിൽക്കും. അവൻ മാമാഋഷിക്ക് പത്ത് ചത്വരങ്ങളും നൂറ് സ്വർണ്ണനാണയങ്ങളും മുന്നൂറ് അറബിക്കുതിരകളും പതിനായിരം പശുക്കളും നൽകും. (കുന്തപ സൂക്തം ശ്ലോകം 1-3)

ഈ സൂക്തം മുഹമ്മദ് നബിയുടെ ആഗമനത്തെത്തന്നെയാണ് സൂചിപ്പിക്കുന്നത് എന്നതിന് നബിയുടെ ചരിത്രം സാക്ഷിയാണ്. ഈ പ്രവചനം ലോകം എല്ലാവരും അറിയണം എന്ന സൂചനയാണ് ആരംഭംതന്നെ. "ജനങ്ങളെ ശ്രദ്ധിക്കുക" എന്ന സംബോധന വേദഗ്രന്ഥങ്ങളിലും ഇതിഹാസങ്ങളിലും പതിവില്ലാത്തതാണ്.

നരാശംസ-സ്തുതി അർഹിക്കുന്നവൻ. മുഹമ്മദ് എന്ന അറബി പദത്തിന്റെ അർത്ഥം സ്തുതിക്കപ്പെടുന്നവൻ എന്നാണ്. യഥാർത്ഥത്തിൽ അവസാന അവതാരമായ കൽക്കിയെ ശരിക്കും പേരെടുത്തു പറഞ്ഞിരിക്കയാണ് ഈ സൂക്തത്തിൽ. നരാംശംസ- മുഹമ്മദ് എന്ന പേരിൽ ഒരു വ്യക്തിയും ലോകത്തിൽ കാണപ്പെട്ടിട്ടില്ല. അറേബിയയിൽ ജനിച്ച ഈ നരാംശംസ- മുഹമ്മദ് - അല്ലാതെ. ഈ മുഹമ്മദ് 13 നൂറ്റാണ്ടായി തുടർച്ചയായി സ്തുതിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. എണ്ണമറ്റ മുസ്ലിംകൾ നമസ്കാരത്തിലും അല്ലാത്തപ്പോഴും ഇരുപത്തിനാലു മണിക്കൂറും ദിനംപ്രതി ഇടതടവില്ലാതെ ആ പേർ ഉച്ചരിക്കുകയും സ്തുതി വാചകം പറയുകയും ചെയ്തുകൊണ്ടിരിക്കുന്നു. അറുപതിനായിരത്തി തൊണ്ണൂറ് ശത്രുക്കളെന്നത് അറേബ്യയിലെ ജനസംഖ്യയെ സൂചിപ്പിക്കുന്നതാണ്. ആ രാജ്യക്കാർ

നബിയുടെ ശത്രുക്കളായിരുന്നല്ലോ ? അവരുടെ ഇടയിൽനിന്നാണല്ലോ നബി രക്ഷപ്പെട്ടതും മദീനക്കാരാൽ ആദരിക്കപ്പെട്ടതും.

"കൗരാമ"" യെന്നാൽ സമാധാന സ്ഥാപകൻ എന്നർത്ഥം. ആ വിശേഷണം മുഹമ്മദ് നബിക്ക് തികച്ചും അനുയോജ്യമാണ്. ശത്രുക്കളായിരുന്ന വിവിധ ജനവിഭാഗങ്ങളെ ഇണക്കിച്ചേർത്ത് സമാധാനം സ്ഥാപിച്ചു. വ്യവസ്ഥാപിതമായ ഒരു ഭരണകൂടം നിലവിൽ കൊണ്ടുവന്നത് നബിയാണ്. "ഇസ്‌ലാം" എന്നാൽ സമാധാനം എന്നർത്ഥമാണ്. സമാധാന സന്ദേശം പ്രചരിപ്പിക്കാനും സ്ഥാപിക്കാനും ആഗതനായ നബി "കൗരാമ" തന്നെയാണ്.

വധുമന്തോ ദ്വിർദശ- അദ്ദേഹത്തേയും ഇണകളേയും ഒട്ടകം വഹിക്കുന്നു. നബിയും പത്നിമാരും ഒട്ടകപുറത്താണല്ലൊ യാത്ര ചെയ്തിരുന്നത്. എത്ര കൃത്യമായ വർണ്ണന. മാത്രമല്ല 'ഭാര്യമാർ' എന്നു പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. ബഹു. ഭാര്യനായ മുഹമ്മദ് നബിയെക്കുറിച്ചാണ് ഈ പ്രവചനം എന്ന് സംശയരഹിതമായി തെളിയുന്നു.

അവന്റെ മഹത്വം സ്വർഗ്ഗത്തിലെത്തും എന്നു പറഞ്ഞത് നബി ആകാശലോകത്തേക്ക് ഉയർന്നുപോയ "മിഅ്റാജ്" എന്ന യാത്രയെക്കുറിച്ചാണെന്ന് ഊഹിക്കാം.

ഈ സൂക്തത്തിൽ "മാമാഋഷി"യെന്ന് പറഞ്ഞിട്ടുണ്ട്. ഭാരതത്തിൽ ആ പേരിൽ ഒരു മുനിയോ, സന്യാസിയോ, ആചാര്യനോ, പുണ്യാത്മാവോ ഉണ്ടായതായി കാണുന്നില്ല. ആകയാൽ അത് "മുഹമ്മദ്" എന്ന പദം ഭാരതവൽക്കരിക്കപ്പെട്ടതാവാനേ വഴിയുള്ളു. ഒട്ടക സവാരിക്കാരൻ ഭാരതീയനാകാൻ നിവൃത്തിയില്ലല്ലൊ?

"മാമാഋഷി" ക്ക് നൽകപ്പെടുന്നത് പത്തുചത്വരങ്ങളാണ്. ഇത് നബിയുടെ ഏറ്റവും അടുപ്പമുള്ളവരും ജീവിതകാലത്ത് തന്നെ സ്വർഗ്ഗം വാഗ്ദാനം ചെയ്യപ്പെട്ടവരുമായ പത്തു അനുചരന്മാരെ (സ്വഹാബികളെ) കുറിച്ചായിരിക്കാനാണ് സാദ്ധ്യത. അവരെതന്നെ ദശസ്രജ എന്നും പ്രയോഗിച്ചിട്ടുണ്ട്. പത്തു മാധകൾ എന്നർത്ഥം. ധീരരും ത്യാഗികളുമായ അനുചരന്മാരെ അങ്ങനെ വർണ്ണിക്കുന്നത് സന്ദർഭോചിതമാണ്.

പിന്നീട് 100 സ്വർണ്ണ നാണയങ്ങളാണ് നൽകപ്പെടുന്നത്. നബിയോടൊപ്പം എല്ലാവിധ ത്യാഗങ്ങളും ചെയ്ത്, കഷ്ടതകളും ദുരിതങ്ങളും സഹിച്ച് നാടുംവീടും വിടേണ്ടിവന്നവരും അടങ്ങുന്ന അനുയായികളെ സൂചിപ്പിച്ചാവാം സ്വർണ്ണ നാണയങ്ങൾ എന്ന് പറഞ്ഞത്. ലോഹങ്ങളിൽ സ്വർണ്ണം ഏറ്റവും വിലപിടിപ്പുള്ളതാണല്ലൊ? അനുയായികളിൽ ശ്രേഷ്ടരായവരെ മഹത്വപ്പെടുത്തി വർണ്ണിച്ചത് ഉചിതമായെന്നുപറയാം.

മുന്നൂറ് അറബിക്കുതികളെ സമ്മാനിച്ചതായി പറയുന്നത് ഒരു വ്യക്തമായ ചരിത്രമാണ്. തിന്മക്കെതിരിൽ നബി നടത്തിയ

ആദ്യത്തെ യുദ്ധമായ ബദറിൽ നബിയോടൊപ്പം പങ്കെടുത്തത് മുന്നൂറ് പേരാണ്. ആകെ 313 പേർ ആയിരുന്നു. ഒരാൾ യുദ്ധത്തിനുമുമ്പ് കൊല്ലപ്പെട്ടു. 8 പേർക്ക് യുദ്ധം ചെയ്യാൻ കഴിയില്ലായിരുന്നു. നാലുപേർ ബാലന്മാരായിരുന്നു, ആ 13 പേർ പോയാൽ യോദ്ധാക്കൾ മുന്നൂറ്.

അവസാനമായി പതിനായിരം പശുക്കളെയാണ് മാമാഋഷിക്ക് കൊടുക്കുന്നത്. മക്കാവിജയത്തിന്റെ ഘട്ടത്തിൽ നബിയുടെ കൂടെ ഉണ്ടായിരുന്ന പതിനായിരം സ്വഹാബികളെയാണ് പശുക്കൾ എന്നവാക്ക് കൊണ്ടുദ്ദേശിക്കുന്നത് എന്ന് ന്യായമായും അനുമാനിക്കാം. യഥാർത്ഥത്തിൽ ഒരു യുദ്ധം കൂടാതെയാണ് മക്കായെ പിടിച്ചടക്കിയത്. പതിനായിരങ്ങൾ പശുക്കളെ പോലെ ശാന്തരായും സൗമ്യമായും നിലകൊള്ളുകയായിരുന്നു.

അഥർവ്വ വേദത്തിലെ ഈ വർണ്ണന മുഹമ്മദ് നബിയുടെ ജീവിതവുമായി എല്ലാനിലക്കും പൊരുത്തപ്പെടുന്നു എന്നത് അത്യധികം ശ്രദ്ധേയമായ വസ്തുതയാണ്.

## സഖ്യകക്ഷികളുടെ യുദ്ധം (Battle of the allies)

അഥർവ്വവേദം ബുക്ക് - 20, മന്ത്രം - 21, ശ്ലോകം-6

അല്ലയോ സത്യവാന്മാരുടെ നേതാവേ, ഈ വിമോചകന്മാരുടെ ധീരകൃത്യങ്ങളും ഉത്തേജക ഗീതങ്ങളും അങ്ങയെ യുദ്ധരംഗത്ത് സന്തോഷിപ്പിച്ചല്ലോ? പ്രാർത്ഥനാ നിരതനായ താങ്കളുടെ പതിനായിരം എതിരാളികളെ യുദ്ധംകൂടാതെ പരാജയപ്പെടുത്തുകയുണ്ടായി. ഈ വിവരണം മുഹമ്മദ് നബിയുടെ ജീവിതകാലത്ത് നടന്ന അഹ്സാബ് യുദ്ധത്തിന്റെ സത്യസന്ധമായ വിവരണമാണ്. അഹ്സാബ് സംഭവത്തിൽ യഥാർത്ഥ യുദ്ധം കൂടാതെ നബി വിജയശ്രീലാളിതനായ സംഭവം ഖുർആനിൽ വിവരിച്ചിട്ടുണ്ട്. (ഖു. 33-22)

വേദത്തിൽ സൂചിപ്പിച്ച പതിനായിരം എതിരാളികൾ നബിയുടെ ശത്രുക്കളായിരുന്നു. മുസ്ലീംകൾ മുവ്വായിരം മാത്രമേ ഉണ്ടായിരുന്നുള്ളു.കൽക്കി നാല് അനുയായികളോടുകൂടി (കലി) യെന്ന പിശാചിനെ തോൽപ്പിച്ചു കീഴടക്കുന്നതാണ്. മുഹമ്മദ് നബിയുടെ ജീവിതത്തിൽ അക്ഷരാർത്ഥത്തിൽ ഇത് സംഭവിക്കുകയുണ്ടായി. അബൂബക്കർ, ഉമർ, ഉസ്മാൻ, അലി എന്നീ നാല് സ്വഹാബികൾ നബിയുടെ ഏറ്റവും ഉത്തമരായ അനുയായികളും നിവേദകരും പ്രതിനിധികളും ആയിരുന്നു. നബിക്ക് ശേഷം മുസ്ലിം സാമ്രാജ്യത്തിന്റെ ഭരണം ക്രമത്തിൽ ഏറ്റെ

ടുത്തു നടത്തിയതും ഇസ്ലാമിക ജീവിതത്തെ ആത്മീയമായി നിയന്ത്രിച്ച് നിലനിർത്തിയതും ഈ നാലു പേർ തന്നെയാണ്. ഇവർ ചരിത്രത്തിൽ ഖുലഫാഉർറാശിദീൻ (നേർമാർഗ്ഗികളായ പ്രതിനിധികൾ) എന്ന് വർണ്ണിക്കപ്പെടുന്നു.

കൽക്കി സംപാൽ ദ്വീപിലെ രാജാവിന്റെ പുത്രിയെ വിവാഹം ചെയ്യുമെന്ന് കൽക്കി പുരാണത്തിൽ പറഞ്ഞിട്ടുണ്ട്. ഇതും നബിയുടെ ജീവിതത്തിൽ സംഭവിച്ചിരുന്നുവെന്നത് ആശ്ചര്യകരമെങ്കിലും സത്യമാണ്. അറബിരാജ്യത്തെ സമ്പന്നയായ ഖദീജ(റ) എന്ന മഹതിയെയാണ് നബി ആദ്യമായി പരിണയിച്ചത്. അവരുടെ ജീവിത കാലത്ത് തിരുമേനി വേറെ വിവാഹം നടത്തുകയുണ്ടായില്ല.

കൽക്കി അവതാരത്തിന് യുദ്ധക്കളത്തിൽ ദൈവശക്തിയുടെ (ദേവന്മാരുടെ) പിന്തുണയുണ്ടാകുമെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. നബി തിരുമേനിയുടെ ആദ്യത്തെ യുദ്ധമായ ബദർ യുദ്ധത്തിൽ ആകാശത്ത് നിന്നും മലക്കുകൾ വന്നു നബിപക്ഷത്തെ സഹായിച്ചിട്ടുണ്ട്. ഈ വസ്തുത ഖുർആനിൽ രേഖപ്പെടുത്തിയിട്ടുണ്ട്. (ഖു. 3-123-125, 8-8,9).

# 4 ക്രിസ്തുമതം

ഹൈന്ദവ ഗ്രന്ഥങ്ങൾ കഴിഞ്ഞാൽ പിന്നെ നമുക്ക് പരിശോധിക്കാനുള്ളത് ക്രിസ്ത്യൻ ഗ്രന്ഥങ്ങളാണ്. ക്രൈസ്തവ മത ഗ്രന്ഥങ്ങളിൽ പ്രമുഖമായത് ബൈബിളാണല്ലോ. അതിൽ മുഹമ്മദ് നബിയെക്കുറിച്ചു ധാരാളം സൂചനകളുണ്ട്. പക്ഷെ ക്രൈസ്തവർ ആ സൂചനകളെ ദുർവ്യാഖ്യാനം ചെയ്തു സത്യാവസ്ഥ ലോക ശ്രദ്ധയിൽ നിന്നും മറച്ചു വെക്കാനാണ് പ്രയത്നിച്ചുകൊണ്ടിരിക്കുന്നത്. ഒരു സംഭവം വിവരിക്കട്ടെ. കറാച്ചി സ്വദേശിയായ അബ്ദുൽ വഹീദ് ഖാൻ തന്റെ ഒരനുഭവം വർണ്ണിക്കുകയുണ്ടായി. 1996-ൽ അദ്ദേഹം അമേരിക്കയിൽ കൊളുമ്പീയായിലെ ഡെൻവർ (Denver) എന്നിടത്ത് ചർച്ചിൽ നടന്ന ഒരു യോഗത്തിൽ സന്നിഹിതനായിരുന്നു. ഡോക്ടർ നോർമൻ ഗസ്ലർ (Dr. Norman Geisler) ആയിരുന്നു പ്രസംഗകൻ. അദ്ദേഹം അമേരിക്കയിലെ ചർച്ചുകളിലും, കോളേജുകളിലും, യൂണിവേഴ്സിറ്റികളിലും മിഷ്യനറി പ്രസംഗം നടത്തുന്ന പ്രൊഫസറാണ്. ഡെൻവറിലെ അന്നത്തെ പ്രസംഗ വിഷയം ..ഇസ്ലാം.. ആയിരുന്നു. ഒരു മണിക്കൂർ നീണ്ട പ്രസംഗത്തിൽ ആദ്യത്തെ അഞ്ചുമിനിട്ട് അദ്ദേഹം ഇസ്ലാം മതത്തെ കുറിച്ചും ഏക ദൈവ വിശ്വാസത്തെക്കുറിച്ചും മറ്റു അനുഷ്ഠാനങ്ങളെ കുറിച്ചും പരാമർശിച്ചുകൊണ്ട് ഇസ്ലാമിനെ അൽപ്പം വികലമാക്കി വർണ്ണിച്ചു. ബാക്കി അമ്പത്തിഅഞ്ച് മിനുട്ടും അദ്ദേഹം ക്രിസ്തുമതം, യേശു, ബൈബിൾ, സുവിശേഷം എന്നിവകളെക്കുറിച്ചായിരുന്നു സംസാരിച്ചത്. പ്രസംഗവും ചോദ്യോത്തരങ്ങളും നടന്നുകഴിഞ്ഞ ശേഷം ഖാൻ പ്രസംഗകനുമായി ഒരഭിമുഖം നടത്തി. ഖാൻ ചോദിച്ചു: താങ്കൾ എന്തിനാണ് ഖുർആൻ

സ്ഥാനം തെറ്റിച്ച് ഉദ്ധരിച്ചു അർത്ഥവ്യതിയാനം വരുത്തി ശ്രോതാക്കളിൽ ഇസ്‌ലാമിന്റെ മഹത്വംനിർണ്ണായകമായി ചുരുക്കി ആ മഹാമതത്തെ അപകീർത്തിപ്പെടുത്തിയത്? അതിന് ഡോക്ടർ ഗസ്ലർ കൊടുത്ത മറുപടി ഒരു ഒഴിഞ്ഞുമാറ്റമായിരുന്നു.

ഖാൻ വീണ്ടും ചോദിച്ചു: മുഹമ്മദ് നബിയുടെ ആഗമനത്തെക്കുറിച്ച് ബൈബിളിൽ പല സ്ഥലത്തും സൂചനയുണ്ടല്ലോ? അതെല്ലാം താങ്കൾ എന്തുകൊണ്ടു സത്യസന്ധമായി പ്രതിപാദിക്കുന്നില്ല. അങ്ങനെയുള്ള ഒരു സൂചനയും ബൈബിളിലില്ലെന്നു ഡോക്ടർ അറുത്തുമുറിച്ചു നിഷേധിച്ചു കൊണ്ടാണ് പ്രതികരിച്ചത്.

എന്തായാലും അദ്ദേഹം ക്രിസ്തുമത പ്രചാരകനാണല്ലോ? ഇസ്‌ലാമിനെ തരംതാഴ്ത്തിയല്ലാതെ പരാമർശിക്കയില്ല.

ഈ സംഭവത്തിനുശേഷം അബ്ദുൽ വഹീദ് ഖാൻ പഴയ നിയമവും (Old Testament) പുതിയ നിയമവും (New Testament) ഉൾക്കൊള്ളുന്ന മുഴുവൻ ബൈബിളും കൂലങ്കുഷമായി പഠനം നടത്തി അതിൽ മുഹമ്മദ് നബിയുടെ ആഗമന സൂചനകളുള്ളതെല്ലാം തപ്പിയെടുത്ത് അത് ഒരു പട്ടികയാക്കി ഡോക്ടർ ഗസ്‌ലർക്ക് അയച്ചുകൊടുത്തു. അതിന് ഒരു നന്ദിയും പ്രാർത്ഥനയും അടങ്ങുന്ന ഒരു മറുപടി കിട്ടുക മാത്രമാണുണ്ടായത്.

ഖാന്റെ പഠനത്തിൽ 34 സ്ഥലത്ത് ബൈബിളിൽ മുഹമ്മദ് നബിയുടെ ആഗമനത്തെ സൂചിപ്പിച്ചിട്ടുണ്ടെന്ന് കണ്ടെത്തുകയുണ്ടായി. ഇന്ന് ലോകത്തിൽ ക്രൈസ്തവരുടെ എണ്ണം 104,42,36,000 ആണ് (ജൂൺ 2007) ബഹുജനങ്ങൾ ബൈബിൾ മുഴുവൻ വായിക്കില്ല. പ്രാർത്ഥനക്കുള്ളതേ വായിക്കൂ. മതം വിശദമായി പഠിക്കാൻ ബഹുഭൂരിപക്ഷം ജനങ്ങളും തല്പരരല്ല. പിന്നെ വൈദികരാണ് ബൈബിൾ വായിക്കുക. അതും ഒറിജിനൽ രൂപത്തിലുള്ള ഹിബ്രു ഭാഷയിലുള്ള ബൈബിളല്ല, പരിഭാഷകൊണ്ടും കയ്യേറ്റം കൊണ്ടും കൃത്രിമ രൂപത്തിലുള്ള ബൈബിളാണ്. പരിഭാഷ ഇടക്കിടെ പരിഷ്ക്കരിച്ചുകൊണ്ടിരിക്കും. അപ്പോഴൊക്കെ പല മാറ്റങ്ങളും സംഭവിക്കും പലതിരുത്തലുകൾക്കും വിധേയമായ ഇന്നത്തെ ബൈബിളിൽ ദുർവ്യാഖ്യാനവും കൂടി വന്നാൽ പിന്നെ ദൈവിക സത്യം എങ്ങനെ ബുദ്ധിയുള്ള വൈദികർ പോലും അറിയും!

ബൈബിൾ എന്നത് ദൈവവാക്യമല്ല. ക്രിസ്തുദേവൻ എന്ന് പറയപ്പെടുന്ന യേശുവിന്റെ (ജീസസിന്റെ) വചനങ്ങളുമല്ല. യേശു ശിഷ്യന്മാരായ മത്തായിയും യോഹന്നാനും ശിഷ്യന്മാരുടെ ശിഷ്യന്മാരായ മാർക്കും ലൂക്കും എഴുതിയതാണ്. ഇത് നാലുമാണ് സുവിശേഷം

(Gospel)എന്നു പറയുന്നത്. യേശുവിന്റെ ജീവചരിത്രമെന്ന് വിശ്വസിക്കപ്പെടുന്ന ഈ നാല് പുസ്തകത്തിലും പരസ്പരം വൈരുദ്ധ്യങ്ങൾ കാണാം.

ബൈബിൾ എത്ര വിധമുണ്ട്? ആശ്ചര്യകരം. ദൈവീക ഗ്രന്ഥമാണെന്ന് മത ഭക്തന്മാർ വിശ്വസിക്കുന്ന ഒരു അദ്ധ്യാത്മിക ഗ്രന്ഥം പലവിധത്തിലും പല രൂപത്തിലും ആകുന്നത് തന്നെ അതിന്റെ വിശ്വാസ്യതക്ക് ഹാനികരമാണ്. ബുദ്ധിജീവികൾ അത്തരം ഗ്രന്ഥത്തെ ദൈവപ്രോക്തമെന്ന് സമ്മതിക്കയില്ല. എന്നിട്ടും ലോകത്തിൽ ഇത്രയധികം ക്രിസ്ത്യാനികൾ ബൈബിളിനെ തള്ളിപ്പറയാത്തതെന്തുകൊണ്ട്? അള്ളിപ്പിടിച്ചുകൊണ്ടിരിക്കുന്നത് എന്തുകൊണ്ട്? ബൈബിൾ അടിത്തറയായിരിക്കുന്ന ക്രിസ്തുമതത്തെ കൈവിടാത്തതെന്തുകൊണ്ട്? സത്യത്തിൽ ബഹുജനങ്ങൾ മത വിശ്വാസികളോ ദൈവവിശ്വാസികളോ പരലോകവിശ്വാസികളോ അല്ലെന്ന് കരുതാൻ തോന്നുന്നു. ലോകത്ത് ജനിച്ചുപോയി. സമൂഹത്തിൽ അംഗമായി വളരണം, ജീവിക്കണം, മരണം വരെ സൗഖ്യമായി കഴിയണം. ഇത്ര മാത്രമേ ജനങ്ങൾക്ക് താത്പര്യമുള്ളു. സമൂഹത്തിൽ പല ബന്ധങ്ങളുമുണ്ട്. മാനസികമായി അതിൽ ആനന്ദമുണ്ട്. ആ ബന്ധങ്ങൾ നിലനിൽക്കാൻ തന്മൂലം ആഗ്രഹമുണ്ട്. അതിന്റെ പേരിലാണ് ഇന്ന് കുടുംബം, സ്വസമുദായം, മനുഷ്യകുലം എന്നിവയുമായി വ്യക്തികൾ തങ്ങളുടെ അടുപ്പം നിലനിർത്തുന്നത്. അതിന്റെ പേരിലാണ് അവർ യേശുവിനേയും ദൈവത്തേയും ചർച്ചിനേയും കാണുന്നതും ഇണങ്ങിച്ചേരുന്നതും. ഒരഭിനയം. ബുദ്ധിപരമായ അംഗീകാരമോ ആവശ്യമോ വ്യക്തികൾക്കില്ലെന്നു വേണം പറയാൻ. അവർ നിസ്സംഗരാണ്. അങ്ങനെയായാലും ഇങ്ങനെയായാലും കൊള്ളാം. സമ്മതം. ഈ മനോഭാവം മൂലം തങ്ങൾ ക്രിസ്ത്യാനിയാണെന്നു സമ്മതിച്ചുകൊണ്ട് സമുദായത്തിന്റെ ദൈനംദിന ഒഴുക്കിൽ ഒഴുകിക്കൊണ്ട് ഒലിച്ചുപോകുന്നവരാണ് ക്രിസ്ത്യാനികൾ. ഈ പരാമർശം സത്യത്തിൽ എല്ലാ മതവിഭാഗക്കാർക്കും ബാധകമാണ്. കാരണം അവരാരും മതത്തിൽ താത്പര്യമുള്ളവരല്ല. ഭൂലോകത്തിൽ ആനന്ദത്തോടെ ജീവിക്കണം. അത്രമാത്രം.

## വിവിധ തരം ബൈബിളുകൾ

ബൈബിൾ എന്നാൽ പഴയ നിയമവും (Old Testament) പുതിയ നിയമവും (New Testament) കൂടിയത് എന്ന് പൊതുവെ മനസ്സിലാക്കുന്നു. പഴയ നിയമത്തിൽ മൂസാനബിയുടെ പഞ്ചഗ്രന്ഥങ്ങൾ (Pentateuch) എന്ന തൗറാത്തും (Tora) സബൂർ (ദാവൂദ് നബിയുടെ വേദം - Psalms) ഉൾപ്പെടു

ന്നു. പുതിയ നിയമത്തിൽ സുവിശേഷം (Gospels) എന്നറിയപ്പെടുന്നത് നാല് യേശുചരിത്രങ്ങളും മറ്റു പലതും ചേർന്നതാണ്. ഹീബ്രു ഭാഷയിലാണ് ബൈബിൾ ആദ്യം എഴുതപ്പെട്ടത്. അച്ചടിച്ച ഹീബ്രു ബൈബിളിന് മാസോററ്റിക് (Massoretic) എന്ന് പറയുന്നു.

ആദ്യ നൂറ്റാണ്ടുകളിൽ ബൈബിൾ എല്ലാവരും ഒരുപോലെ അംഗീകരിച്ചിരുന്നു. എന്നാൽ 16-ാം നൂറ്റാണ്ടിൽ മാർട്ടിൻ ലൂതറുടെ നേതൃത്വത്തിൽ തുടങ്ങിയ ക്രൈസ്തവ വിശ്വാസ വിപ്ലവത്തെ തുടർന്ന് പ്രൊട്ടസ്റ്റന്റ് സഭ സ്ഥാപിതമായതോടെ ബൈബിളിന്റെ അംഗീകാര്യതക്കും മാറ്റം സംഭവിച്ചു.

അപോക്രിഫ (Apocrypha) രഹസ്യ ലേഖനം എന്ന ഒരു ഭാഗം റോമൻ കത്തോലിക്ക ബൈബിളിലുള്ളതിനെ പ്രൊട്ടസ്റ്റന്റു വിഭാഗം അംഗീകരിച്ചില്ല. കാരണം അത് ഹീബ്രു ഭാഷയിൽ ആദ്യം എഴുതിയിരുന്നില്ല. പഴയ നിയമത്തിലെ സെപ്ചാജിന്റ് (Septuagint) എന്ന് ലത്തീനിലുള്ള ബൈബിളുകളിൽ ഈ ഭാഗം ഉൾപ്പെടുത്തപ്പെട്ടിരുന്നു. മൂസാ നബിയുടെ ജനതയായ ജൂതന്മാർ അപോക്രിഫയെ ആദ്യം നിരാകരിച്ചെങ്കിലും അവർ പിന്നീട് അംഗീകരിക്കുകയുണ്ടായി. ബ്രിട്ടീഷുരാജാക്കന്മാർ കിരീടധാരണ വേളയിൽ (Coronation) ഔപചാരികമായി ഹാജരാക്കുന്ന രാജാവിന്റെ ബൈബിളിൽ (King's Bible) അപോക്രിഫ ഉൾപ്പെട്ടിരിക്കും.

പുതിയ നിയമം ഗ്രീക്ക് ഭാഷയിലാണ് അച്ചടിച്ചത്. എ.ഡി. 400-ൽ ബൈബിൾ മുഴുവനും ലത്തീൻ ഭാഷയിലേക്ക് തർജമ ചെയ്തു. (വൾഗേറ്റ് ഭാഷ്യം) 8-ാം നൂറ്റാണ്ടിൽ ബൈബിളിന്റെ ഒരുഭാഗം ആംഗ്ലോസാക്സൻ-ഇംഗ്ലീഷ് ദ്വീപുഭാഷ- ഭാഷയിലേക്ക് മൊഴിമാറ്റം ചെയ്തു. ബൈബിൾ മുഴുവൻ ഇംഗ്ലീഷിലാക്കിയത് 1535-ലാണ് (കോവർഡേൽ തർജമ Coverdale) അധികൃത ഭാഷ്യം (Authorised version) ജെയിംസ് 1-ാമന്റെ കാലം മുതൽ നടപ്പിലായി. എന്നാൽ ഇന്നത്തെ രൂപത്തിലുള്ള നവീകൃത ഭാഷ്യം (Revised version) നിലവിൽ വന്നത് പുതിയ നിയമം 1851-ലും പഴയ നിയമം 1885-ലുമാണ്.

ഭാഷാന്തരം ചെയ്യുമ്പോഴും പതിപ്പുകൾ ആവർത്തിക്കുമ്പോഴും പല തിരുത്തുകളും മാറ്റങ്ങളും സംഭവിക്കാറുണ്ട്, മാത്രമല്ല ചിലപ്പോൾ അറിയാതെ തെറ്റുകളും സംഭവിച്ചിട്ടുണ്ട്. ആ തെറ്റുകളെ ചരിത്ര സംഭവമാക്കി മാറ്റി ആ തെറ്റുകളുള്ള ബൈബിൾ പതിപ്പിന് പ്രത്യേകം നാമകരണവും നൽകിയിട്ടുണ്ട്. അതിൽ പെട്ടതാണ് വീനാഗിരി ബൈബിൾ (Vinegar), മുന്തിരിത്തോട്ടം (Vine yard) എന്നതിന് പകരം വിനേഗർ (Vinegar) എന്ന് അച്ചടിച്ചതാണ് അതിലെ പിഴവ്. ബ്രീച്ചസ് ബൈബിൾ (Breeches) എന്ന പേര് സമ്പാദിക്കാൻ കാരണം അതിൽ വസ്ത്രം (ബ്രീച്ചസ്-

സ്ത്രീകൾ ധരിക്കുന്ന ഒരു തരം വസ്ത്രം) ..... പരാമർശിക്കപ്പെട്ടതാണ് (1579) ക്രൂരബൈബിൾ (Wicked Bible) എന്നറിയപ്പെടുന്ന ഒരു പതിപ്പുണ്ട് (1632) വ്യഭിചരിക്കരുത് എന്ന വാക്യത്തിൽ അരുത് എന്ന അർത്ഥം വരുന്ന Not എന്ന പദം വിട്ടുപോയി. ദരിദ്രരുടെ ബൈബിൾ Poor man's Bible) മദ്ധ്യകാലത്ത് വായിക്കാനറിയുന്നവർ ചുരുക്കമായിരുന്നു. അവർക്ക് വേദസംഭവങ്ങൾ അറിയുന്നതിന് സഹായകമായ അമ്പതോളം ചിത്രങ്ങൾ മാത്രമുള്ള ബൈബിൾ. മറ്റുപല പേരുകളിലും അറിയപ്പെടുന്ന ബൈബിളുകളുമുണ്ട്. ഇതൊക്കെ സന്ദർഭവശാൽ പറഞ്ഞു എന്നുമാത്രം. നമ്മുടെ ലക്ഷ്യം ബൈബിളിൽ മുഹമ്മദ് നബിയുടെ ആഗമനത്തെക്കുറിച്ചുള്ള സൂചന കണ്ടെത്തലാണ്.

യേശുവിന്റെ ശിഷ്യന്മാർ കോറിന്ത്, എഫിസ്യൂസ്, എഫിഡൻസ്, തിസ്സലോണിയ, റോം മുതലായ സ്ഥലങ്ങൾ സന്ദർശിച്ചു. അവിടെ ചർച്ച് സ്ഥാപിച്ചതിനുശേഷമാണ് സുവിശേഷം എഴുതിയത് എന്ന് ബലമായ അഭിപ്രായമുണ്ട്.

പുതിയ നിയമത്തിലുള്ള 27 ഭാഗങ്ങളും ഏകദേശം 50 വർഷം കൊണ്ട് 12 വ്യക്തികൾ രചിച്ചതാണ്.

ബൈബിൾ സൊസൈറ്റി നിയമിച്ച അന്തർദേശീയ പുതിയനിയമ പണ്ഡിതന്മാരുടെ കമ്മിറ്റി തയ്യാറാക്കിയ ഗ്രീക്ക് പുതിയ നിയമ ............... ത്തിന്റെ ഇംഗ്ലീഷ് മൊഴിമാറ്റം ആധുനിക മനുഷ്യനുള്ള സുവിശേഷം "Good News For Modern Man" എന്ന പേരിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിന്റെ ആമുഖത്തിൽ പറയുന്നു: ബ്രേക്കറ്റിൽ കാണുന്ന വാക്യങ്ങൾ ഏറ്റവും പഴക്കമുള്ള പുതിയ നിയമ കയ്യെഴുത്തുകളിൽ കാണുന്നതല്ല.

എങ്കിലും കിട്ടിയ ബൈബിൾ വായിക്കാം. ക്രിയാനിരതരായ പൊതുജനങ്ങളെ സഹായിക്കാം. ബൈബിളിൽ നിന്നുള്ള നബിയാഗമന സൂചനകളിൽ ചിലത് ഇവിടെ കുറിക്കുന്നു.

മൂസാ പറഞ്ഞു

1. യഹോവ സീനായിൽ നിന്ന് വന്നു. സേരിയിൽ ഉദിച്ച് പാറാൻ പർവ്വതത്തിൽ നിന്ന് വിളങ്ങി ലക്ഷോപലക്ഷം വിശുദ്ധന്മാരുടെ അടുക്കൽ നിന്ന് വന്നു. അവർക്ക് വേണ്ടി അഗ്നിമയമായൊരു പ്രമാണം അവന്റെ വലംകയ്യിൽ ഉണ്ടായിരുന്നു. (ആവർത്തന പുസ്തകം 33-2) പാറാൻ പർവ്വതം മക്കയിലാണ് സ്ഥിതിചെയ്യുന്നത്. അഗ്നിമയമായ പ്രമാണം - യുദ്ധവും, വിജയവും ആധിപത്യവുള്ള ശരീഅത്ത് (മതനിയമം) (ഇത് നബിയേയും ഖുർആനിനേയും സൂചിപ്പിക്കുന്നു.)

2. നിന്നെപ്പോലെ ഒരു പ്രവാചകനെ ഞാൻ അവർക്ക് അവരുടെ സഹോദരന്മാരുടെ ഇടയിൽ നിന്ന് എഴുന്നേൽപ്പിക്കും. എന്റെ വചനങ്ങളെ

അവന്റെ നാവിൽ ആക്കും. അവൻ എന്റെ നാമത്തിൽ പറയുന്നു. എന്റെ വചനങ്ങൾ യാതൊരുത്തനെങ്കിലും കേൾക്കാതിരുന്നാൽ അവനോടു ഞാൻ ചോദിക്കും (ആവർത്തനം 18:18-20)

ഇസ്രായീൽ സന്തതികളുടെ സഹോദരന്മാർ ഇസ്മാഈൽ നബിയുടെ സന്തതികളായ അറബികൾ - നബി അവരിൽ പിറന്നു. നിന്നെപ്പോലെ - എന്നാൽ മൂസാനബിയെപോലെ സ്വതന്ത്രമായ വേദവും, നിയമവും കൊണ്ടുവരുന്ന പ്രവാചകൻ. മോശെയും മുഹമ്മദും തമ്മിലുള്ള മറ്റു സാമ്യതകൾ.

(എ) രണ്ടുപേരും സൈനിക നേതാക്കളായിരുന്നു. ജനത്തേയും, രാഷ്ട്രത്തേയും ആത്മീയ കാര്യങ്ങളിൽ വഴി നടത്തുകയും ചെയ്തു.

(ബി) രണ്ടുപേരും സ്വജനങ്ങളാൽ ഉപേക്ഷിക്കപ്പെട്ടവരും അന്യദേശത്തേക്ക് ഓടിപ്പോയവരുമാണ്. വർഷങ്ങൾക്ക് ശേഷം മടങ്ങിവന്ന് ജനങ്ങളുടെ ഭൗതികവും, ആത്മീയവുമായ നേതൃത്വം ഏറ്റെടുത്തു.

(സി) മോശയുടെ മരണശേഷം അനുയായി യോശുവ പലസ്തീൻ പിടിച്ചടക്കി. നബിയുടെ മരണശേഷം അനുയായി ഉമ്മർ പലസ്തീൻ പിടിച്ചെടുത്തു.

(ഡി) ദൈവം മോശയോടു അഭിമുഖം സംസാരിച്ചു. മുഹമ്മദ് നബി മിഅ്റാജിൽ ദൈവത്തെ ദർശിച്ചു.

(ഇ) മൂസനബിക്കും മുഹമ്മദ് നബിക്കും മാതാപിതാക്കൾ ഉണ്ടായിരുന്നു.

(എഫ്) മൂസനബിയും മുഹമ്മദ് നബിയും ജനജീവിതത്തിൽ പുതിയ ജീവിത പദ്ധതി അവതരിപ്പിക്കുകയും നടപ്പിലാക്കുകയും ചെയ്തു. ജീസസ്സ് പറഞ്ഞത് "താൻ പുതിയ നിയമം കൊണ്ടുവരാനല്ല പഴയ നിയമത്തെ സ്ഥിരപ്പെടുത്താൻ വേണ്ടിയാണ്."

(എച്ച്) മൂസനബിയും മുഹമ്മദ് നബിയും സാധാരണ മനുഷ്യരെപോലെ മരണം വരിക്കുകയും ഭൂമിയിൽ അടക്കം ചെയ്യപ്പെടുകയും ചെയ്തു.

3. യേശു അവരോട്: വീടുപണിയുന്നവൻ തള്ളിക്കളഞ്ഞ കല്ല് മൂലക്കല്ലായ് തീർന്നിരിക്കുന്നു. ഇത് കർത്താവിനാൽ സംഭവിച്ചു (മത്തായി 21-42)

വീട് ... കല്ല് എന്നാൽ ഇസ്മാഈൽ സന്തതികൾ സ്വന്തം സഹോദരങ്ങളായ ഇസ്രാഈൽ സന്തതികൾ ദീർഘകാലം നേതൃസ്ഥാനത്തിരിക്കുകയും ഗ്രന്ഥത്തിന്റെയും, പ്രവാചകത്വത്തിന്റേയും ആൾക്കാരായി നിലകൊള്ളുകയും ചെയ്തപ്പോൾ ഇസ്മാഈൽ സന്തതികൾക്ക് അത്തരം യാതൊരു പദവികളും ഉണ്ടായിരുന്നില്ല. പ്രസ്തുത കല്ല് മൂലക്കല്ലായി

തീർന്നിരിക്കുന്നു എന്നുപറഞ്ഞാൽ അവസാനം ആ കുടുംബം നേതൃ സ്ഥാനത്ത് അവരോധിക്കപ്പെടുകയും അല്ലാഹുവിൽ നിന്നുള്ള അവസാ നത്തെ ഗ്രന്ഥം അവരിൽത്തന്നെ അവതരിക്കുകയും ചെയ്തിരിക്കുന്നു എന്നാണ്.

4. " ഇനിയും വളരെ നിങ്ങളോട് പറവാനുണ്ട് ". ഈ പ്രവചനം യേശുവിന്റെ വരവിനെയാണ് സൂചിപ്പിക്കുന്നതെന്ന് ക്രിസ്ത്യാനികൾ വ്യാഖ്യാനിക്കാറുണ്ട്. സത്യത്തിൽ അത് യേശുവിനെപ്പറ്റിയല്ല. മൂസക്കും യേശുവിനും ഇടയിൽ ജീവിച്ച രണ്ടു ഡസനിലധികം പ്രവാചകന്മാരിലാ രെയുമല്ല. കാരണം അവരെല്ലാം ഇസ്ഹാഖിന്റെ സന്തതികളാണ്. മുഹമ്മദ് നബി മാത്രമാണ് ഇസ്മാഈൽ പരമ്പരയിൽ നിന്നുള്ളത്.

ദൈവവചനമാണ് ഖുർആൻ. എല്ലാം ദൈവനാമത്തിൽ തുടങ്ങു ന്നു. സുവിശേഷങ്ങളോ, മത്തായി പറയുംപ്രകാരം, ലൂക്കോസ്, മാർക്കോ സ്, യോഹന്നാൻ പറയും പ്രകാരം എന്നാണ്. ഖുർആനിൽ ദൈവം ഞാൻ, നാം എന്ന് തുടങ്ങിയ പുരുഷ സർവ്വ നാമങ്ങൾ ഉപയോഗിച്ച് പറയുന്നു. മൂസയും മുഹമ്മദ് നബിയും ജനന മരണങ്ങളിൽ തുല്ല്യരാണ്- സാധാരണ പോലെ രണ്ടുപേരും വിവാഹം ചെയ്തു കുടുംബവാഴ്ച നടത്തി. ഈ നില യിലും യേശുവല്ല മുഹമ്മദ് നബിയാണ് മൂസയെപോലെ.

"സത്യത്തിന്റെ ആത്മാവ് " എന്ന മറ്റൊരു കാര്യസ്ഥൻ എന്നതിന് ചില വിവർത്തനങ്ങളിൽ സഹായകൻ എന്നും സത്യാത്മാവ് എന്നും കാണാം. ഇംഗ്ലീഷ് ബൈബിളിൽ Comforter എന്നാണ്. ആശ്വാസപ്ര ദായകൻ എന്നർത്ഥം പറയാം. മറ്റു ചിലതിൽ Counselor (കൗൺസിലർ -ഉപദേശകൻ) എന്നാണ്. മറ്റു ചിലതിൽ ഹെൽപ്പർ (Helper -സഹായി) അഡ്വക്കേറ്റ് (Advocate - നിയമോപദേശകൻ), പാരക്ലീറ്റ് (Paraclete) എന്നൊക്കെയാണ്. ഗ്രീക്ക് ബൈബിളിൽ പ്രയോഗിച്ച പദം പാരക്ലിട്ടോസ് (Paracletos) എന്നാണ്. ആ പദത്തിനർത്ഥം പുകഴ്ത്തപ്പെട്ടവൻ എന്നാ ണ്. അറബി ഭാഷയിൽ അഹ്മദ്, മുഹമ്മദ് എന്നീ പദങ്ങളുടെ അർത്ഥവും അതുതന്നെ. ഇവിടെ മുഹമ്മദ് നബിയെ പേരെടുത്തു പറഞ്ഞിരിക്കുന്നു എന്നു മനസ്സിലാക്കാം.

"എന്നാൽ ഞാൻ നിങ്ങളോട് സത്യം പറയുന്നു. ഞാൻ പോകുന്നത് നിങ്ങൾക്ക് പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും. അവൻ വന്ന് പാപത്തെക്കുറിച്ചും നീതിയെ കുറിച്ചും ന്യായവി ധിയെക്കുറിച്ചും ലോകത്തിന് ബോധ്യം വരുത്തും " (യോ. 16:7,8)

യോഹന്നാന്റെ ഈ സുവിശേഷ വാകൃങ്ങൾ എല്ലാംതന്നെ നിസ്സം ശയം ഒരു പ്രവാചകന്റെ ആഗമനത്തെയാണ് സൂചിപ്പിക്കുന്നത്. അത് മുഹമ്മദ് നബി തന്നെയാണെന്ന് മൂലത്തിലെ "പാരക്ലീറ്റ്" എന്ന പദം സൂചിപ്പിക്കുന്നു. "കാര്യസ്ഥൻ" എന്ന അർത്ഥം കൊടുത്തെങ്കിലും മുഹമ്മദ്, അഹമ്മദ് എന്നിവയുടെ അർത്ഥമാണ് ശരിക്കും ആ പദത്തിനുള്ളത്.

"എന്നേക്കും നിങ്ങളുടെ കൂടെ ഇരിപ്പാൻ " - തൗറാത്തും, ഇഞ്ചീലും പോലെ പരിമിതമായ ഒരു കാലത്തേക്കുള്ളതല്ല. എന്നെന്നേക്കുമുള്ള ഗ്രന്ഥമായിരിക്കും (ഖുർആൻ)

"ലോകത്തിന്റെ പ്രഭു"- ഒരു പ്രത്യേക ജനതക്കോ, പ്രത്യേക നാടിനോ അല്ല അഖിലലോകത്തിനുമുള്ളതാണ് ദൈവദൂതൻ. അവൻ ക്രൂരന്മാരെ വല്ലാതെ നിഗ്രഹിച്ചു. "തക്കസമയത്ത് അനുഭവം കൊടുക്കുന്ന വേറെ കുടിയാന്മാർക്ക് തോട്ടം ഏൽപ്പിക്കും എന്ന് അവർ അവനോട് പറഞ്ഞു". യേശു പറഞ്ഞു:

"വീടുപണിയുന്നവൻ തള്ളിക്കളഞ്ഞ കല്ല് മൂലക്കലായ് തീർന്നിരിക്കുന്നു. ഇത് കർത്താവിനാൽ സംഭവിച്ചു. നമ്മുടെ ദൃഷ്ടിയിൽ ആശ്ചര്യവുമായിരിക്കുന്നു എന്ന് നിങ്ങൾ തിരുവെഴുത്തുകളിൽ ഒരിക്കലും വായിച്ചില്ലയോ? അത് കൊണ്ട് ദൈവരാജ്യം നിങ്ങളുടെ പക്കൽ നിന്ന് എടുത്ത് അതിന്റെ ഫലം കൊടുക്കുന്ന ജാതിക്ക് (വംശത്തിന്) കൊടുക്കുമെന്നു ഞാൻ നിങ്ങളോടു പറയുന്നു. ഈ കല്ലിന്മേൽ വീഴുന്നവൻ അകന്നുപോകും. അത് ആരുടെ മേൽഎങ്കിലും വീണാൽ അവനെ ധൂമിപ്പിക്കും എന്ന് പറഞ്ഞു." (മത്തായി 21: 41-46)

ചരിത്രത്തിൽ വളരെക്കാലം അറബികൾക്ക് പ്രവാചകപദവി കിട്ടിയിരുന്നില്ല. ഇപ്പോൾ അറേബ്യനായ മുഹമ്മദ് നബിയെ ദൈവം പ്രവാചകനായി തെരഞ്ഞെടുത്തു. രാജകീയാധികാരവും രാജകീയ ദണ്ഡും (Royal septre) ഇസ്രായീല്യരിൽ നിന്ന് തിരിച്ചെടുത്തു അറബിയായ ദൈവദൂതനെ ഏൽപ്പിച്ചു. സാർവ്വലൗകികമായ ജീവിതപദ്ധതി അദ്ദേഹത്തിന്റെവായിലൂടെ ആവിഷ്ക്കരിക്കപ്പെടും. ആ പദ്ധതി അംഗീകരിക്കാത്തവൻ നാശമടയും.

മാർക്കോസിന്റെ സുവിശേഷത്തിൽ മുഹമ്മദ് നബിയുടെ സൂചന

സ്നാപക യോഹന്നാന്റെ (John the Baptist) കുമ്പസാര പ്രവർത്തനത്തെ സൂചിപ്പിച്ച ശേഷം അദ്ദേഹം പറഞ്ഞു. "എന്നിലും ബലമേറിയവൻ എന്റെ പിന്നാലെ വരുന്നു. അവന്റെ ചെരിപ്പിന്റെ വാറ് കുനിഞ്ഞഴിപ്പാൻ ഞാൻ യോഗ്യനല്ല. ഞാൻ നിങ്ങളെ വെള്ളത്തിൽ സ്നാനം കഴിപ്പിക്കുന്നു. അവനോ നിങ്ങളെ പരിശുദ്ധാത്മാവിൽ സ്നാനം കഴിപ്പിക്കും". (മാർക്കോസ് 1:7,8)

യോഹന്നാൻ ഇവിടെ സൂചിപ്പിക്കുന്നത് തനിക്ക് ശേഷം ഭാവിയിൽ വരാനിരിക്കുന്ന ഒരു ദൈവദൂതനെയാണ്. ചിലർ ഇത് യേശുവിന്റെ വരവിനെ സൂചിപ്പിക്കുകയാണെന്ന് വ്യാഖ്യാനിക്കാറുണ്ട്. അത് ശരിയല്ല. കാരണം യേശു അപ്പോൾ ജനിച്ചുകഴിഞ്ഞിരിക്കുന്നു. ജോണും യേശുവും സമകാലീനരാണ്. അതിനാൽ മുഹമ്മദ് നബിയുടെ ആഗമനത്തെയാണ് ഇവിടെ സൂചിപ്പിക്കുന്നത് എന്നതിൽ ഒട്ടും സംശയമില്ല.

## ലൂക്കോസ് സുവിശേഷം :

യോഹന്നാൻ പറഞ്ഞു "ഞാൻ നിങ്ങളെ വെള്ളംകൊണ്ടു സ്നാനം കഴിപ്പിക്കുന്നു എന്നാൽ എന്നിലും ബലവാനായവൻ വരുന്നു. അവന്റെ ചെരിപ്പിന്റെ വാറഴിപ്പാൻ ഞാൻ യോഗ്യനല്ല. അവൻ നിങ്ങളെ പരിശുദ്ധാത്മാവ് കൊണ്ടും തീകൊണ്ടും സ്നാനം കഴിപ്പിക്കും." (ലൂക്കോസ് 3:16, 17) ഇവിടെയും ജോൺ തന്നേക്കാൾ ബലവാനായ ഒരു പ്രവാചകൻ ഭാവിയിൽ വരുമെന്നാണ് സൂചിപ്പിക്കുന്നത്. ജോർദാൻ നദിയിലെ ജലം കൊണ്ടാണ് ജോൺ സ്നാനം ചെയ്യിച്ചത്. മുഹമ്മദ് നബി അല്ലാഹുവിന്റെ നിറംകൊണ്ട് സ്നാനം ചെയ്യിച്ചു. "സ്വിബ്ഗത്തുള്ളാ" ഏക ദൈവവിശ്വാസം-2. 138.

ജോണും യേശുവും ഒരേവർഷത്തിലാണ് ജനിച്ചത്. രണ്ടുപേരും ഇസ്ഹാഖ് നബിയുടെ പാരമ്പര്യ താവഴിയിൽ പെട്ടവരുമാണ്. ദൈവദൂത പദവിയിൽ രണ്ടുപേരും സമകാലീനരാണ്. ജോൺ, ജോർദാൻ നദിയിൽ യേശുവിനെ സ്നാനം ചെയ്യിപ്പിച്ചിട്ടുമുണ്ട്. എന്നാൽ ഏകദൈവ വിശ്വാസത്തിന്റെയും ഖുർആന്റേയും വർണ്ണത്തിലാണ് മുഹമ്മദ് നബിയുടെ അനുഗാമികളെ സ്നാനം ചെയ്യിക്കുന്നത്.

ശക്തവും അലംഘനീയവുമായ ഖുർആനിക നിയമങ്ങളെയാണ് -തീ- കൊണ്ട് സൂചിപ്പിക്കുന്നത്. ജിബ്രീൽ എന്ന മാലാഖയെ ഉദ്ദേശിച്ചാണ് ജോൺ ഇത് പറഞ്ഞതെന്ന് വ്യാഖ്യാനിക്കുന്നത് കൂടുതൽ ആശയക്കുഴപ്പം ഉണ്ടാക്കും. മാലാഖ പണ്ടേ ഉള്ളതാണ്. യേശുവിന് മുമ്പും യേശുവിന് പിമ്പും ജിബ്രീൽ മാലാഖ ഉണ്ട്.

“എന്റെ പിതാവ് വാഗ്ദത്തം ചെയ്തതിനെ ഞാൻ നിങ്ങളുടെ മേൽ അയക്കും. നിങ്ങളോ ഉയരത്തിൽ നിന്ന് ശക്തി ധരിക്കുവോളം നഗരത്തിൽ പാർപ്പിൻ എന്നും അവരോടുപറഞ്ഞു.” (ലൂക്കോസ് 24:49)

ഇത് യേശു പറയുന്ന വാക്കാണ്. യേശു പോയാൽ ദൈവം വാഗ്ദത്തം ചെയ്ത പ്രവാചകൻ മുഹമ്മദിനെ അയക്കും. ഉയരത്തിൽ നിന്ന് ശക്തി ധരിക്കുകയെന്നാൽ ശക്തിയേറിയ ഖുർആൻ സ്വീകരിക്കുകയെന്നർത്ഥം. നഗരത്തിൽ പാർപ്പിൻ- ജെറുസലേം നഗരത്തെ ആദരിച്ചു കൊണ്ടു നിലകൊള്ളുക. മുഹമ്മദ് നബിയുടെ വരവിന് ശേഷം പ്രാർത്ഥനാദിശ മക്കായിലെ കഅ്ബയിലേക്കാക്കാൻ ദൈവകല്പനയുണ്ടായ സംഭവത്തെ സൂചിപ്പിക്കുന്നതാണ് ഈ വാക്യം.

മാർക്കോസ്:

“ഞാൻ നിനക്ക് മുമ്പായി എന്റെ ദൂതനെ അയക്കുന്നു. അവൻ നിന്റെ വഴി ഒരുക്കും. കർത്താവിന്റെ വഴി ഒരുക്കുവിൻ! അവന്റെ പാത നിരപ്പാക്കുവിൻ! എന്ന് മരുഭൂമിയിൽ വിളിച്ചുപറയുന്നവന്റെ വാക്ക്” എന്നിങ്ങനെ യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ എഴുതിയിരിക്കുന്നത് പോലെ യോഹന്നാൻ വന്ന് മരുഭൂമിയിൽ സ്നാനംകഴിപ്പിച്ചും പാപമോചനത്തിനായുള്ള മാനസാന്തരസ്നാനം പ്രസംഗിച്ചുകൊണ്ടുമിരുന്നു. (മാർക്കോസ് 1: 2,3)

ഇവിടെ ഈ ദൈവകല്പന എല്ലാ മുൻ പ്രവാചകന്മാരോടുമാണ്. അവസാനത്തെ ദൈവദൂതനായ മുഹമ്മദ് നബിയുടെ വരവിനെ സൂചിപ്പിച്ചുകൊണ്ട് അതിനുള്ള സാഹചര്യം ഒരുക്കുവാനാണ് ദൈവം കല്പിക്കുന്നത്.

അറേബ്യ മണലാരണ്യത്തിൽ ഒരു ശബ്ദം വിളിക്കുന്നു എന്നത് മുഹമ്മദ് നബിക്കല്ലാതെ മറ്റൊരു പ്രവാചകനും ചേരുന്ന വിവരണമല്ല. “എനിക്ക് (ഞങ്ങൾക്ക്) ശരിയായ പാതകാണിച്ച് തരേണമേ” എന്നതിൽ നിന്നും മുഹമ്മദ് നബിയെയാണ് ഇവിടെ സൂചന എന്നതിൽ സംശയിക്കേണ്ടതില്ല.

മരുഭൂമിയിലെ വിളി-അറേബിയയിലെ വിളിതന്നെ. ജെറുസലേം ഒരു മരുഭൂമിയല്ലെന്ന് എല്ലാവർക്കും അറിയാമല്ലോ?

**ഏശയ്യാ**

അറേബ്യയെക്കുറിച്ചുള്ള അരുളപ്പാട് “ധന്യരായ സാർഥവാഹകരേ,

നിങ്ങൾ അറേബ്യയിലെ കുറ്റിക്കാട്ടിൽ താമസിക്കും. തേമക്കാരെ, നിങ്ങൾ ദാഹിക്കുന്നവർക്ക് ജലം നൽകുവീൻ. പാലായനം ചെയ്യുന്നവർക്ക് അപ്പം കൊടുക്കുവീൻ. എന്തെന്നാൽ, അവർ ഊരിയവാളിൽ നിന്നും കുലച്ച വില്ലിൽനിന്നും യുദ്ധത്തിന്റെ നടുവിൽ നിന്നും രക്ഷപ്പെട്ടു ഓടുന്നവരാണ്. കർത്താവ് എന്നോടു അരുളിചെയ്തു. കൂലിക്കാരൻ കണക്കാക്കുന്നത് പോലെ കണിശം. ഒരു വർഷത്തിനുള്ളിൽ കേദാറിന്റെ സർവ്വ മഹത്വവും നശിക്കും. കേദാറിന്റെ വിപ്ലവീരന്മാരിൽ ചുരുക്കം പേർമാത്രം അവശേഷിക്കും. ഇസ്രായിലിന്റെ നാഥനായ കർത്താവാണ് അരുളിയിരിക്കുന്നത്. ”
(ഏശയ്യ 21: 13–17)

യേശു ജനിക്കുന്നതിനു എത്രയോ മുമ്പ് മുഹമ്മദ് നബിയുടെ ജീവിതരംഗങ്ങൾ ഏശയ്യാ പ്രവാചകനിലൂടെ മുന്നറിയിപ്പുനൽകിയിരിക്കുന്നു.

'തേമാ' എന്നത് മദീനയുടെ പേരാണ്. ഖുറൈശികളുടെ ആക്രമണം മൂലം മുഹമ്മദ് നബിയും അനുചരന്മാരും പൊതുസമൂഹത്തിൽ നിന്നും അകറ്റപ്പെട്ടതിനാൽ കണിശമായ ഭ്രഷ്ടിലൂടെ പട്ടിണിയും പാടുമായി കഴിച്ചുകൂട്ടി. അവസാനം നാടും വീടും വിട്ടു അവർ മദീനയിലേക്ക് പാലായനം ചെയ്തു. മദീനയിലെ സഹായികൾ (അൻസ്വർ) നബിയേയും അനുയായികളേയും സ്വീകരിച്ചു രക്ഷനൽകി. ബദർ യുദ്ധത്തിൽ മക്കായിലെ പ്രമുഖർ പലരും കൊല്ലപ്പെട്ടു.

ഖുറൈശികൾ കേദാറിന്റെ വംശപരമ്പരയിൽ പെട്ടവരാണ്. ഇസ്മാഈൽ നബിയുടെ രണ്ടാമത്തെ മകനാണ് കേദാർ. അദ്ദേഹം പാറാൻകുന്നുകളിൽ താമസമാക്കിയിരുന്നു. പാറാൻ എന്നാൽ മക്ക.

മുഹമ്മദ് നബിയും അന്നു നിലവിലുള്ള അനുചരന്മാരും കൂടി മക്ക വിജയിച്ചു. മക്ക നിരുപാധികം കീഴടങ്ങി. അങ്ങനെ കേദാർ പാരമ്പര്യക്കാരുടെ മഹത്വം പൂർണ്ണമായും അസ്തമിച്ചു.

“ വായിക്കുക ” എന്നുപറഞ്ഞു വായിക്കാൻ അറിഞ്ഞുകൂടാത്തവന്റെ കയ്യിൽ ആ പുസ്തകം കൊടുക്കുമ്പോൾ എനിക്ക് വായിക്കാനാവുകയില്ലാ എന്ന് അവനും പറയുന്നു.
(ഏശയ്യാ 29–12)

മുഹമ്മദ് നബിയുടെ ചരിത്രത്തിൽ അക്ഷരാർത്ഥത്തിൽ ശരിയായ ഒരു സംഭവമാണിത്. നബി പ്രായം നാൽപ്പതിനോടടുക്കുമ്പോൾ ഓരോ വർഷവും റമളാനിൽ ഹിറാഗുഹയിൽ പോയി ധ്യാനത്തിലിരിക്കാറുണ്ട്. അങ്ങനെ ധ്യാനത്തിലിരിക്കുന്ന ഒരു ഘട്ടത്തിലാണ് മാലാഖ ഗാബ്രിയൽ (ജിബിരീൽ) നബിക്ക് പ്രത്യക്ഷപ്പെട്ടു ദൈവസന്ദേശം ആദ്യമായി കൊടുത്തത്. “ വായിക്കു ” എന്ന് മാലാഖ പറഞ്ഞപ്പോൾ എനിക്ക് വായിക്കാൻ അറിയില്ല എന്ന് നബി പ്രതിവചിച്ചു. വീണ്ടും ഈ ചോദ്യോത്തരം

ആവർത്തിച്ചു. അനന്തരം മാലാഖ നബിയെ പുണരുകയും ഖുർആനിലെ അഞ്ചുവാക്യങ്ങൾ ഓതിക്കൊടുക്കുകയും ചെയ്തു. അത് നബി അപ്രകാരം ഉരുവിടുകയുണ്ടായി.- വഹ്‌യ് എന്ന് പറയുന്ന ഈ സന്ദേശകൈമാറ്റം ആദ്യമായി ഹിറാഗുഹയിൽ വെച്ചു ഇങ്ങനെയാണുണ്ടായത്.

ആദ്യത്തെ വഹ്‌യ് ഖുർആൻ 96:1-5

തുടർന്ന് 23 വർഷംകൊണ്ടു ഖുർആൻ മുഴുവനും കുറേശ്ശെകുറേശ്ശെയായി ജിബ്രീൽ വഴിയായി ദൈവത്തിൽ നിന്നും തിരുമേനിക്കു ലഭിക്കുകയുണ്ടായി.

## ഏശയ്യാ

" ആർത്തട്ടഹസിക്കട്ടെ! മരുഭൂമിയും അതിലെ നഗരങ്ങളും കേദാർ അധിവസിക്കുന്ന ഗ്രാമങ്ങളും സ്വരമുയർത്തട്ടെ! സേലാനിവാസികൾ സന്തോഷിച്ച് ഗീതമാലപിക്കട്ടെ! മലമുകളിൽ നിന്ന് ഉൽഘോഷിക്കട്ടെ! അവർ കർത്താവിനെ മഹത്വപ്പെടുത്തട്ടെ! ". (ഏശയ്യാ 42-11)
സേലാ= Silon സിലോഹ് = ഇസ്‌ലാം.

ഇസ്മാഈൽ സന്താനമായ കേദാർ മക്കയിൽ താമസിച്ചു. വംശം വളർന്നുവലുതായി. അവരാണ് ഖുറൈശികൾ. ഖുറൈശിവംശത്തിൽ മുഹമ്മദ് ജനിച്ചു. പ്രവാചകനായി. അത് ആ വംശത്തിന് സന്തോഷത്തിന് വക നൽകുന്നു. ഇസ്‌ലാമിന്റെ അനുയായികൾക്ക് സന്തോഷിക്കാൻ അർഹതയുണ്ട്. അവർ ദൈവത്തെ സ്തുതിക്കട്ടെ. മലമുകളിൽ ഉച്ചത്തിൽ വിളിക്കട്ടെ. ബാങ്ക് വിളിക്കുന്നതിന്റെ സൂചന - പ്രാർത്ഥനക്കുള്ള ആജ്ഞ. അല്ലാഹുവിനെ സ്തുതിക്കട്ടെ.

## ഉൽപ്പത്തി

ചെങ്കോൽ യൂദായെ വിട്ടുപോകയില്ല. അധികാരദണ്ഡ് അവന്റെ സന്തതികളിൽ നിന്ന് നീങ്ങിപോകയില്ല. അതിന്റെ അവകാശി വന്നുചേരും വരെ ജനതകൾ അവനെ അനുസരിക്കും (Until Shiloh come ഉൽപത്തി 49-10) ഇസ്രായീൽ പ്രവാചകന്മാരുടെ ഒരു പരമ്പര നിലനിൽക്കും എന്നാൽ അതിന്റെ അവസാനം എപ്പോൾ? അവൻ വരുമ്പോൾ എല്ലാജനതകളും അനുസരിക്കുന്ന അവൻ. മുൻപ്രവാചകന്മാർ അതാത് ദേശത്തിനും സമുദായത്തിനും മാത്രമായിരുന്നു. എന്നാൽ ലോകം മുഴുവനും

അനുസരിക്കപ്പെടുന്ന അവൻ വരുമെന്നാണ് സൂചന. അത് മുഹമ്മദ് നബി യാണ്. സർവ്വകാലത്തേക്കും സർവ്വലോകത്തേക്കും ആയിട്ടാണ് നബി യുടെ ആഗമനം. അവകാശി നബിയാണെന്നർത്ഥം.

ആദ്യബൈബിളുകളിൽ SHILOH എന്നാണ് പിന്നീട് അത് മാറ്റി അതിന്റെ അവകാശിയെന്ന് തിരുത്തി- HE അവൻ എന്ന (Pronoun) സർവ്വ നാമം. സിലോഗ് എന്നാൽ സമാധാനം- ഇസ്ലാം- എന്നാണ് അർത്ഥം. വളരെ വ്യക്തമായ സൂചനയെ ഇഷ്ടാനുസരണം വ്യാഖ്യാനിക്കാൻ പറ്റുന്ന വിധത്തിലാക്കി.

## നിയമാവർത്തനം (DEUTERONOMY)

" നിന്റെ ദൈവമായ കർത്താവ് നിന്റെ സഹോദരങ്ങളുടെ ഇടയിൽ നിന്ന് എന്നെപ്പോലെയുള്ള ഒരു പ്രവചാകനെ നിനക്ക് വേണ്ടി അയക്കും അവന്റെ വാക്കാണ് നീ ശ്രവിക്കേണ്ടത്." (ആവർത്തന പുസ്തകം 18-15)

" വളരെ വ്യക്തമായ സൂചന. മൂസയോടു ദൈവം പറഞ്ഞതാണിത്. മൂസയും മുഹമ്മദ് നബിയും തമ്മിലുള്ള സാഹോദര്യത്തെക്കുറിച്ച് മുമ്പേ വിസ്തരിച്ചിട്ടുണ്ട്." (ആവർത്തന പുസ്തകം 18-15)

യേശു ഏത് നിലക്കും മൂസയെപ്പോലെയുള്ള പ്രവാചകനാവാൻ നിവൃത്തിയില്ല. രണ്ടു പേരുടേയും ജനനം, അന്ത്യം, ജീവിതം എല്ലാം വിഭി ന്നമാണ്.

# 5 ബുദ്ധമതം

ബുദ്ധന്റെ ഉപദേശനിർദേശങ്ങളും സിദ്ധാന്തങ്ങളും തത്ത്വങ്ങളും ശിഷ്യന്മാർ ഹൃദിസ്ഥമാക്കുകയായിരുന്നു. ബുദ്ധന് 500 വർഷങ്ങൾക്ക് ശേഷം ബി.സി. ഒന്നാം നൂറ്റാണ്ടിൽ ആണ് അവ ഗ്രന്ഥരൂപത്തിലാക്കിയത്. ശിഷ്യന്മാരുടെ ആദ്യയോഗം അഭിപ്രായവ്യത്യാസങ്ങളാൽ അലസിപ്പിരിഞ്ഞു. പ്രധാന ശിഷ്യന്മാരായ കശ്യപനും ആനന്ദനുമായിരുന്നു മുൻഗണന. നൂറു കൊല്ലങ്ങൾക്ക് ശേഷം ചേർന്ന രണ്ടാമത്തെ യോഗത്തിനു ശേഷമാണ് ബുദ്ധന്റെ അദ്ധ്യാപനങ്ങൾ ഗ്രന്ഥരൂപത്തിൽ ക്രോഡീകരിച്ചത്. പക്ഷെ അതിന്റെ ആധികാരികത, സത്യസന്ധത, പരിശുദ്ധി എന്നിവ വേണ്ടപോലെ പരിഗണിച്ചിട്ടില്ല. പാലിയിലും സംസ്കൃതത്തിലുമാണ് ദിവ്യഗ്രന്ഥങ്ങൾ എഴുതിയത്. ഇതിനിടയിൽ ബുദ്ധമതാനുയായികൾ മഹായാന, ഹീനയാന എന്നിങ്ങനെ രണ്ടുവിഭാഗമായി പിരിഞ്ഞു. പാലിയിലുള്ള ഗ്രന്ഥങ്ങൾ ഹീനയാനക്കാർ കുത്തകയാക്കി. മഹായാനക്കാർ സംസ്കൃത ഗ്രന്ഥങ്ങൾ സംരക്ഷിക്കുകയോ പോഷിപ്പിക്കുകയോ ചെയ്തില്ല.

ഏറ്റവും ആദ്യം ഉണ്ടായതും അതിപ്രധാനപ്പെട്ടതുമായ ബുദ്ധമത ഗ്രന്ഥമാണ് ത്രിപീഠകം (Three Baskets of Law - മൂന്ന് നിയമക്കൊട്ട) വിനയപീഠക, സൂത്തപീഠക, അഭിധമ്മ പീഠക എന്നീ ഗ്രന്ഥങ്ങളിലാണ് ബുദ്ധന്റെ അഭൗതികാശയങ്ങളും സിദ്ധാന്തങ്ങളും പ്രമാണങ്ങളും അടങ്ങിയിട്ടുള്ളത്.

സംസ്കൃത ഗ്രന്ഥങ്ങൾ മഹായാനക്കാരുടെ അശ്രദ്ധമൂലം നഷ്ടപ്പെട്ടു. എന്നാൽ ചൈനയിൽ മഹാവസ്തു എന്ന ഒരു ബൃഹദ് ഗ്രന്ഥം നിലവിലുണ്ട്. പക്ഷെ അതിൽ കുറെ ഐതിഹ്യങ്ങളും ഇതിഹാസങ്ങളുമാണ്. "ലളിത വിസ്താരം" എന്നൊരു സംസ്കൃത ഗ്രന്ഥമുണ്ട്. കുറേ അന്ധവിശ്വാസങ്ങളും ബുദ്ധനിൽ ബഹുജനം ആരോപിക്കുന്ന ദിവ്യാത്ഭുതങ്ങളുമാണ് അതിന്റെ ഉള്ളടക്കം. ബുദ്ധന്റെ അന്തിമലക്ഷ്യമായി പറയുന്നത്

നിർവാണമാണ്. അതിന്റെ നിർവചനങ്ങൾ വിവിധങ്ങളാണ്. അഷ്ടമാർഗ്ഗങ്ങളിലൂടെ ആഗ്രഹങ്ങളെ ദുരീകരിച്ച് വ്യസനത്തിന് വിരാമമിടുക എന്ന് ചുരുക്കിപ്പറയാം.

ശ്രദ്ധേയമായ വസ്തുത ബുദ്ധൻ ദൈവത്തെക്കുറിച്ച് ഒന്നും പറയുന്നില്ല എന്നതാണ്. ഉണ്ടെന്നും ഇല്ലെന്നും പറയുന്നില്ല. ശിഷ്യന്മാർ ദൈവാസ്തിക്യത്തെക്കുറിച്ചു ചോദിച്ചപ്പോൾ ബുദ്ധൻ അതിന് നേരിട്ടു ഉത്തരം പറയാതെ അവർ അനുഷ്ടിക്കേണ്ട കാര്യങ്ങളെക്കുറിച്ച് ഉണർത്തുകയും ഊന്നിപ്പറയുകയുമാണ് ചെയ്തത്. ഹീനയാനക്കാർ സ്വശക്തിയാൽ നിർവാണം പ്രാപിക്കണം എന്ന അഭിപ്രായക്കാരാണ്. മഹായാനപക്ഷക്കാർ പറയുന്നത് ബുദ്ധന്റെ കാരുണ്യ ദർശനം എല്ലാവരിലും ഉണ്ടാകുമെന്നത്രെ. ബുദ്ധനെക്കുറിച്ചുള്ള ആരാധന ദൈവത്തിന് പകരമായി നിൽക്കുന്നു.

ബുദ്ധമതക്കാരിൽ ദൈവീക ചിന്ത കടന്നുകൂടിയിട്ടുണ്ട്. ഹിന്ദുമതക്കാരുമായുള്ള സമ്പർക്കം മൂലമാണ് അങ്ങനെ അവർ ചിന്തിക്കാനിടയായതെന്ന് വിജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

**മൈത്രേയൻ**

എല്ലാ ബുദ്ധമത ഗ്രന്ഥങ്ങളിലും മൈത്രേയന്റെ ആഗമനത്തെക്കുറിച്ചുള്ള പ്രസ്താവമുണ്ട്.

ചക്രവർത്തി സിൻഹിനാദ് സുകോന്ത D. III - 76

ഇവിടെ പറയുന്നത് ഭാവിയിൽ ലോകത്തിൽ മൈത്രേയൻ എന്ന പേരിൽ ഒരു ബുദ്ധൻ അവതരിക്കും. മഹാത്മാവും (Holy) കൃപാലുവും, വിജ്ഞാനിയും, ബുദ്ധിമാനും, മംഗളദായകനും, പ്രപഞ്ചത്തെ അറിഞ്ഞു സൽക്കർമ്മ നിരതനുമായിരിക്കും ആ മൈത്രേയൻ. (ച.സി.സു. D. III-76)

വരാനിരിക്കുന്ന ആ മൈത്രേയനെക്കുറിച്ച് ബുദ്ധൻ ഇപ്രകാരമാണ് വർണ്ണിക്കുന്നത്.

അദ്ദേഹത്തിന്റെ അമാനുഷിക ജ്ഞാനത്തിലൂടെ നേടിയ അറിവെല്ലാം ലോകത്തിൽ പ്രചരിപ്പിക്കും. അദ്ദേഹം തന്റെ മതം പ്രസംഗിക്കും -ആ മതമാകട്ടെ ആരംഭത്തിൽ മഹത്വമുള്ളത്, മൂർദ്ധന്യാവസ്ഥയിൽ മഹത്വമുള്ളത്, അതിന്റെ ലക്ഷ്യത്തിൽ മഹത്വമുള്ളത്, കർമ്മത്തിലും ചിന്തയിലും മഹത്വമുള്ളത്. അത്യന്തം പൂർണ്ണമായതും ഏറ്റവും പരിശുദ്ധമായതുമായ ഒരു ദൈവീക ജീവിതം അദ്ദേഹം പ്രഖ്യാപിക്കും - എന്റെ മതം ഞാൻ ഇപ്പോൾ പരസ്യപ്പെടുത്തുന്നത് പോലെ, അതിന്റെ നിർവഹണത്തിൽ ഞാൻ നിർബന്ധിക്കുന്നത് പോലെ ഞാൻ ഇപ്പോൾ നൂറ്റിക്കണക്കിന് സന്യാസിമാർ എന്റെ അനുയായികളായി കൊണ്ടുനടക്കുന്നത്

പോലെ അദ്ദേഹത്തിന് ആയിരക്കണക്കിന് സന്യാസിമാർ അനുയായികളായി ഉണ്ടായിരിക്കും. (ച.സി.സു D. III-76)

## പൗരസ്ത്യ പുണ്യ്യഗ്രന്ഥങ്ങൾ (Sacred Books of The East)

ലോകത്തിന്റെ നേതൃത്വവും നിയന്ത്രണവും വഹിക്കുന്ന ബുദ്ധൻ ഞാൻ മാത്രമല്ല. എനിക്ക് ശേഷം ഇന്നിന്ന ഗുണ വിശേഷങ്ങളോടുകൂടിയ മറ്റൊരു ബുദ്ധമൈത്രേയൻ ഉണ്ടാകുന്നതാണ്. ഞാൻ നൂറുകളുടെ നേതാവാണ്. അദ്ദേഹം ആയിരങ്ങളുടെ നേതാവായിരിക്കും. (പൗരസ്ത്യ പുണ്യ്യ ഗ്രന്ഥങ്ങൾ വാല്യം 35; പേജ് 225)

## കേരസിന്റെ ബുദ്ധസുവിശേഷം Gospel of Buddha by Carus

**(സിലോണിൽ നിന്നു ലഭ്യമായത്)**

അനുഗ്രഹീത വ്യക്തിയോട് (ബുദ്ധനോട്) ആനന്ദൻ ചോദിച്ചു: "അങ്ങേക്ക് ശേഷം ആരാണ് ഞങ്ങളെ പഠിപ്പിക്കുക?... അനുഗ്രഹീത വ്യക്തി പ്രതിവചിച്ചു: "ഭൂമിയിലേക്ക് വന്ന ആദ്യത്തെ ബുദ്ധനല്ല ഞാൻ. എന്നാൽ ഞാൻ അവസാന ബുദ്ധനുമല്ല. സമയമാകുമ്പോൾ ഇനി ഒരു ബുദ്ധൻ ലോകത്തിൽ ഉണ്ടായിവരും, ഒരു പുണ്യപുരുഷൻ, പരമോന്നത വിജ്ഞാനി, അതിബുദ്ധിമാനായ സച്ചരിതൻ, ശുഭസൂചകൻ, പ്രപഞ്ചരഹസ്യജ്ഞാനി, നിസ്തുലനായ മനുഷ്യനേതാവ്, ജീവികളുടെയും മാലാഖമാരുടെയും അധിപതി - ഞാൻ നിങ്ങളെ പഠിപ്പിച്ച അതേ അനശ്വരസത്യങ്ങൾ അദ്ദേഹം നിങ്ങൾക്ക് വെളിപ്പെടുത്തിതരും. ആരംഭത്തിൽ മഹത്വമുള്ളതും മൂർദ്ധന്യാവസ്ഥയിൽ മഹത്വമുള്ളതും ലക്ഷ്യങ്ങളിൽ മഹത്വമുള്ളതുമായ അദ്ദേഹത്തിന്റെ മതം പ്രസംഗിക്കും. ഞാൻ ഇപ്പോൾ പ്രചരിപ്പിക്കുന്നത്പോലെ, അത്യന്തം പൂർണ്ണമായതും ഏറ്റവും പരിശുദ്ധമായതുംമായ ധാർമ്മിക ജീവിതം അദ്ദേഹം പ്രചരിപ്പിക്കും. എന്റെ ശിഷ്യന്മാർ നൂറ്റിക്കണക്കിനാണ്. അദ്ദേഹത്തിന് ആയിരക്കണക്കിന് ശിഷ്യന്മാരുണ്ടാകും."

ആനന്ദൻ ചോദിച്ചു: "ഞങ്ങൾ അദ്ദേഹത്തെ എങ്ങനെ അറിയും?"

അനുഗ്രഹീത വ്യക്തി പറഞ്ഞു: "അദ്ദേഹം മൈത്രേയൻ എന്ന് അറിയപ്പെടും." (കേ.ബു.സുവിശേഷം പേ: 217, 218, സിലോൺ)

സംസ്കൃത പദമായ "ഫെത്രേയ്ക്ക്" തുല്ല്യമായ പാലിപദം മെത്തയ്യ (Metteyya) എന്നാണ്. അതിന്റെ അർത്ഥം സ്നേഹമുള്ള, അനുകമ്പയുള്ള, സഹാനുഭൂതിയുള്ള, ദയയുള്ള എന്നൊക്കെയാണ്. കൃപ, ചങ്ങാതിത്തം എന്നും ആവാം. ഈ അർത്ഥങ്ങളെല്ലാം ഉൾക്കൊള്ളുന്ന തത്തുല്ല്യ

മായ അറബി പദം "റഹ്മത്ത്" എന്നതാണ്. ഖുർആൻ മുഹമ്മദ് നബിയെ വർണ്ണിക്കുന്നത് "റഹ്മത്ത്" എന്നാണ്. ലോകത്തിന് റഹ്മത്തായിട്ടല്ലാതെ നിന്നെ ഞാൻ അയച്ചിട്ടില്ല (ഖുർആൻ 21-107) മുഹമ്മദ് നബി റഹ്മത്താണ്, മൈത്രിയാണ്, റഹ്മത്ത് എന്ന പദം ഖുർആനിൽ 400ലധികം പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ട് എന്ന വസ്തുത ശ്രദ്ധേയമാണ്.

മുഹമ്മദ് എന്നപദം MUHAMMED എന്നുകൂടാതെ MAHAMET (മഹാമെത്) എന്നും MAHOMET (മുഹോമെത്) എന്നും മറ്റു പലവിധ ത്തിലും എഴുതാറുണ്ട്. MAHO അല്ലെങ്കിൽ MAHA (മഹൊ, മഹാ) എന്ന പദങ്ങൾ പാലിയിലും സംസ്കൃതത്തിലും അർത്ഥം GREAT (മഹത്വമു ള്ളവ) AND ILLUSTRIOUS

METTA എന്നാൽ MERCY ദയ എന്നുമാണ്. മുഹമ്മദ് എന്നാൽ മഹാകാരുണ്യവാൻ എന്ന് അർത്ഥം കിട്ടുന്നു.

## പൗരസ്ത്യ പുണ്ണ്യഗ്രന്ഥം

അനുഗ്രഹീതൻ (ബുദ്ധൻ) സഹോദരങ്ങളോടു പ്രസ്താവിച്ചു:

ഏതെല്ലാം സഹോദരന്മാർ ഭൂതകാലങ്ങളിൽ തങ്ങളെ അറാഹത്ത് ബുദ്ധരായി ARAHAT BUDDHAS സമർപ്പിച്ചിരുന്നുവോ അവരെല്ലാം അന്നത്തെ അനുഗ്രഹീത വ്യക്തികളുടെ (ബുദ്ധൻമാരുടെ) സേവകന്മാരാ യിരുന്നു. - ആനന്ദൻ ഇന്ന് എനിക്കെന്നപോലെ. (അപ്രകാരം) ഏതെല്ലാം സഹോദരന്മാർ ഭാവിയിൽ അറാഹത്ത് ബുദ്ധരായിത്തീരുമോ അവർ അന്നത്തെ അനുഗ്രഹീത വ്യക്തികളുടെ (ബുദ്ധരുടെ) സേവകന്മാരായി സമർപ്പിച്ചിരിക്കും; ആനന്ദൻ എനിക്കെന്നപോലെ. (പൗ.പു. ഗ്രന്ഥം. വാല്യം 11, പേ: 97)

മഹാപരിണിഭാനസുത്ത-5-36

ബുദ്ധന്റെ സേവകൻ ആനന്ദനായിരുന്നു. അത്പോലെ മുഹമ്മദ് നബിക്ക് അനസ് എന്ന ഒരു സേവകനുണ്ടായിരുന്നു. അനസ് പറയുന്നു: 8 വയസ്സ് മുതൽ ഞാൻ നബിയുടെ സേവകനായിരുന്നു. എന്നെ - മകൻ എന്നാണ് വിളിച്ചിരുന്നത്. നബിയുടെ കൂടെ സുഖത്തിലും ദുഃഖത്തിലും സമാധാനത്തിലും യുദ്ധത്തിലും സുരക്ഷയിലും ആപത്തിലും അനസ് പരിചാരകനായി നബിയുടെ മരണം വരെ കഴിഞ്ഞുകൂടി.

ഗൗതമബുദ്ധന്റെ സുവിശേഷപ്രകാരം ബുദ്ധനെ അറിയാൻ ആറ്

ലക്ഷണങ്ങളാണ് ഉള്ളത്.

1. ബുദ്ധന് രാത്രിയിലാണ് അത്യുച്ചകോടിയിലുള്ള പൂർണ്ണാന്തര ജ്ഞാനം ലഭിക്കുക.
2. ജ്ഞാനപൂർണ്ണിമഘട്ടത്തിൽ ബുദ്ധൻ അത്യധികം പരിശോഭിക്കും.
3. ബുദ്ധൻ സാധാരണ ഗതിയിൽ മരണമടയും.
4. ബുദ്ധൻ രാത്രിയിൽ മൃതിയടയും
5. ബുദ്ധൻ മരണത്തിന് മുമ്പ് അത്യധികം ശോഭിക്കും.
6. മരണാനന്തരം ബുദ്ധൻ ഭൂമിയിൽ അവശേഷിക്കയില്ല.

ഇതെല്ലാം മുഹമ്മദ് നബിയിൽ സംഭവിച്ചിട്ടുണ്ട്.

1. നബിക്ക് ആദ്യത്തെ വഹ്‌യുണ്ടായതും പ്രവാചകത്വം ലഭ്യമായതും രാത്രിയിലാണ്. (ഖുർആൻ: 44: 2,3, 97:1)
2. ഒരദ്ധ്യാത്മിക പ്രകാശത്തിൽ നബിക്ക് പെട്ടെന്നൊരുബോധോദയമുണ്ടായി.
3. നബി സാധാരണഗതിയിൽ പരലോകം പ്രാപിച്ചു.
4. നബി രാത്രിയാണ് മരണമടഞ്ഞത്. പത്നി ആയിശ പറയുന്നു: നബിയുടെ മരണ രാത്രിയിൽ വിളക്കിൽ എണ്ണയില്ലാതെ കടം വാങ്ങി.
5. മരണ രാത്രിയിൽ നബി വളരെ തേജസ്വിയായിരുന്നുവെന്ന് അനസ് പറയുന്നു.
6. മരണാനന്തരം നബിയുടെ ഭൗതികശരീരം ആളുകൾക്ക് കാണാവുന്നവിധം സൂക്ഷിക്കപ്പെട്ടിട്ടില്ല.

(ബു. സുവിശേഷം പേജ് 214)

" ജാതഗതന്മാർ JATHAGATHAS (ബുദ്ധന്മാർ) ഉപദേശകന്മാർ മാത്രമാണ്."

(പൗ.ചു. ഗ്രന്ഥം-ധർമ്മപാദം വാല്യം 10-പേ. 67)

" നീ (ജനങ്ങളെ) ഉപദേശിക്കുക- നീ ഒരു ഉപദേശകൻ മാത്രമാണ്- അവരുടെ മേൽ അധികാരമുള്ളവനല്ല" (ഖുർആൻ 88: 21, 22

ഭാവി ബുദ്ധൻ സർവ്വ സൃഷ്ടികളോടും ദയയുള്ളവനായിരിക്കും, സമാധാന സന്ദേശവാഹകനും സമാധാന സ്ഥാപകനുമായിരിക്കും. ലോകത്തിൽ അത്യധികം വിജയിയുമായിരിക്കും.

ധർമ്മപാദം മത്തയസുത്ത 151 പ്രകാരം മൈത്രേയനെ കണ്ടെത്താൻ ബുദ്ധൻ നിർദ്ദേശിച്ച ലക്ഷണങ്ങളാണ് മേലേ ചേർത്തത്.

# 6 സൗരാഷ്ട്ര മതം

സെറാസ്ട്രിയനിസം- സൗരാഷ്ട്രമതം- ഇസ്ലാമിന് മുമ്പ് ഇറാൻ എന്ന പേർസ്യയിലെ മതമാണിത്- അവരെ തീയാരാധകർ- മജൂസികളെന്നും- പറയും. അവരുടെ മതഗ്രന്ഥം സെതി, പഹ്ലവി എന്നീ രണ്ടുഭാഷകളിലാണ്. (പഹ്ലവി ഇന്നത്തെ പേർഷ്യൻ എഴുത്തുപോലെയാണ്)

മതഗ്രന്ഥം - രണ്ടു വിഭാഗം 1) ദസാതീർ 2) വെസ്ത അല്ലെങ്കിൽ സെൻദവസ്ത. ഇവ ഓരോന്നും ഈരണ്ടായി ഖുർതാദസാതീർ, കലൻദസാതീർ ഖുർദാഅവെസ്ത, കലൻ അവെസ്ത (സെന്ദ്അല്ലെങ്കിൽ മഹാസെന്ത്) എത്ര എണ്ണമുണ്ടെന്നും, ഏതെല്ലാം ഭാഷകളിലാണെന്നും, ഏത് കാലത്താണെന്നും കണിശമായി അറിയില്ല. പല അഭിപ്രായങ്ങളും ഉണ്ട്. ഈ ഗ്രന്ഥങ്ങളുടെ പ്രധാന രചയിതാവായ സൊരാഷ്ട്രരുടെ പേർതന്നെ പലതരത്തിലും ഉച്ചരിക്കാറുണ്ട്. അതിന്റെ അർത്ഥമോ, അദ്ദേഹം ജനിച്ചു വളർന്ന നാടോ ആർക്കും അറിയില്ല. യഥാർത്ഥത്തിൽ അങ്ങനെയൊരു വ്യക്തിയില്ലെന്നുപോലും അഭിപ്രായപ്പെടുന്ന പണ്ഡിതന്മാരുണ്ട്.

ഏകദൈവ വിശ്വാസകളാണ് തങ്ങളെന്ന് സൗരാഷ്ട്ര മതക്കാർ പറയുന്നു. അവർ രണ്ടു ദൈവങ്ങളാൽ വിശ്വസിക്കുന്നവരാണെന്ന് മറ്റു ചിലർ പറയാറുണ്ട്. അവർ ദൈവത്തെ അഹുർമസ്ദ എന്ന് വിളിക്കുന്നു. അഹുർമസ് എന്നാൽ യജമാനൻ (Master) മസ്ദ എന്നാൽ ബുദ്ധിമാൻ (Wise) എന്നാണ് അർത്ഥം. അപ്പോൾ ദൈവനാമം "ബുദ്ധിമാനായ യജമാനൻ" "Wise master എന്നായി.

സൗരാഷ്ട്ര സിദ്ധാന്തത്തെപറ്റിയുള്ള പരാമർശം അഥർവ്വ വേദത്തിലുണ്ട് (XV: 6-12) എന്നാൽ വേദത്തെ പുരസ്കരിച്ചും മറ്റു ഹിന്ദുഗ്രന്ഥങ്ങളെക്കുറിച്ചും യാതൊരു സൂചനയും സൗരാഷ്ട്രമതഗ്രന്ഥങ്ങളിലില്ല.

വേദങ്ങൾക്ക് മുമ്പാണ് സൗരാഷ്ട്രഗ്രന്ഥോൽപത്തി എന്നനുഗ്രഹിക്കാം.

ബൈബിളിലും ഖുർആനിലുമുള്ള പല വസ്തുക്കളും സൗരാഷ്ട്ര വേദഗ്രന്ഥങ്ങളിലുണ്ട്. പ്രപഞ്ചസൃഷ്ടി, മനുഷ്യജന്മം, നോഹയുടെ കാലത്തുണ്ടായ ജലപ്രളയം എന്നിവ ഉദാഹരണം.

ക്രിസ്തുവും മറ്റു പ്രവാചകന്മാരും കാലാവസാനം പ്രത്യക്ഷപ്പെടുന്ന ഒരു ദൈവദൂതനെപറ്റി മുന്നറിയിപ്പ് നൽകിയത് പോലെ, സൗരാഷ്ട്രർ തന്നെപ്പോലെ ഒരാൾ വരുമെന്ന് സൂചന നൽകിയിട്ടുണ്ട്. ആ ഭാവി പ്രവാചകന്റെ പേര് സോഷ്യന്ത് (Soeshyant) എന്നായിരിക്കും. അതിന്റെ അർത്ഥം "ലോകത്തിന് കാരുണ്യം" (Mercy for the world) അദ്ദേഹത്തിന്റെ ഒരു പ്രത്യേക സ്വഭാവം അദ്ദേഹം "അസ്ത്വാത് എറീറ്റ" (Astvat-Ereta) ആയിരിക്കും എന്നതാണ്. അർത്ഥം "എല്ലാരാജ്യങ്ങളേയും യോജിപ്പിക്കുന്നവൻ" എന്നാണ് (Upholder and Gatherer of all nations) എല്ലാ മനുഷ്യരേയും നവീകരിച്ച് മാർഗ്ഗദർശനം ചെയ്യുന്നതിനായിരിക്കും അദ്ദേഹം ജനിക്കുക. ഇതാണ് സെന്തവസ്തയിലെ പ്രവചനം.

സൗരാഷ്ട്രരുടെ അംഗീകൃത ഗ്രന്ഥമായ സെന്തവസ്തയിൽ, വിശുദ്ധഖുർആൻ, മുഹമ്മദ് നബി, അദ്ദേഹത്തിന്റെ സഹവാസികൾ എന്നിവയെപറ്റി ധാരാളം സൂചനകളുണ്ട്. പ്രവചനങ്ങളുമുണ്ട്. അതിൽ പലതും ഗൂഢാർത്ഥ കഥകളായി (Mythical) തോന്നുകയാൽ അക്ഷരാർത്ഥത്തിലെടുക്കാനാവുകയില്ല. എന്നാൽ അവകളൊക്കെ അവധാനതയോടെ കാര്യകാരണസഹിതം പരിഗണിച്ച് ചരിത്രസംഭവങ്ങളുമായി തുലനം ചെയ്യുകയാണെങ്കിൽ അവയെല്ലാം പ്രവാചകനായ മുഹമ്മദ് നബിയുടെ ജീവചരിത്രവുമായി ഇണങ്ങുന്നതും മറ്റു ദിവ്യപുരുഷന്മാരുടെ ജീവചരിത്രവുമായി യോജിക്കാത്തതുമാണെന്ന് കാണാം. സെന്തവസ്തയുടെ ഒന്നാം ഭാഗമായ വെന്തിദാദ് (Vendidad) എന്ന ഗ്രന്ഥഭാഗത്തും യാറ്റ്സ് (Yashts) എന്ന രണ്ടാംഭാഗത്തും ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. സൗരാഷ്ട്രരുടെ കാലശേഷം അദ്ദേഹത്തിന്റെ സന്താനപരമ്പരയിൽപെട്ട ഒരു വ്യക്തി പ്രത്യക്ഷപ്പെടുമെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ഒരു സ്ത്രീ കസവ (Kasava) തടാകത്തിൽ കുളിച്ചു ഗർഭിണിയാകുമെന്നും ആ ഗർഭത്തിൽ ഏസ്ത്വവത് ഇരീട്ട അല്ലെങ്കിൽ Soeshyant സോഷ്യന്ത് (ലോകാനുഗ്രഹി) എന്ന വാഗ്ദത്ത പ്രവാചകൻ ജന്മമെടുത്ത് സൗരാഷ്ട്ര വിശ്വാസത്തെ സംരക്ഷിക്കുകയും പിശാചിനെ കൊലപ്പെടുത്തി, ബിംബാരാധനയെ നശിപ്പിച്ച് സൊരാഷ്ട്രീയന്മാരെ അവരുടെ അധഃസ്ഥിതിയിൽ നിന്നും ദുർഗുണത്തിൽ നിന്നും മോചിപ്പിക്കുകയും ചെയ്യുന്നതാണെന്ന് പറഞ്ഞിരിക്കുന്നു. പേർഷ്യൻ രാജാവായ സെർസസ് (Xerxes) സ്നാനം ചെയ്യവേ അപ്രത്യക്ഷനായ സിസ്റ്റാൻ (Sistan) എന്നിടത്ത് എവിടെയോ ആണ് ഈ കസാവതടാകം എന്നാണ് സൊരാഷ്ട്രന്മാർ പറയാറുള്ളത്.

സെർസസ് രാജാവ് മരണമടഞ്ഞത് ജീവജലാരുവി (Spring of the water of life)യിലാണെന്നും അവിടെ ജനങ്ങൾക്ക് വിജ്ഞാനം പകർന്നും വഴിതെറ്റിപ്പോകുന്നവർക്ക് മാർഗ്ഗദർശനം ചെയ്തും അദ്ദേഹം ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്നും പറയപ്പെടുന്നു. നമ്മുടെ വ്യാഖ്യാന പ്രകാരം ഈ കസാവ തടാകം ഭൗതിക ജലാശയമല്ല മറിച്ച് അതൊരദ്ധ്യാത്മിക ഉറവിടമാണ് (Fountain) . ഖുർആൻ സൂചിപ്പിച്ചപോലെ മുഹമ്മദ് നബിക്ക് നൽകപ്പെട്ട -കൗഥർ- എന്ന ജലധാരയാണ് അതെന്ന് പറയാം (ഖുർആൻ കൗഥർ നോക്കുക) ഈ കൗഥർ ഖുർആനിലുള്ളതല്ലാതെ മറ്റൊന്നുമല്ല. അത് സത്യത്തിന്റെ ഒരു ഖനിയാണ് എല്ലാ പ്രവാചകന്മാരുടേയും ശിക്ഷണങ്ങൾ അതുൾക്കൊള്ളുന്നുണ്ട്. ഈ കൗഥരിൽ കൂടിയാണ് മുഹമ്മദ് നബി പൂർവ്വ പ്രവാചകന്മാരെ സ്ഥിരീകരിച്ചതും സർവ്വമതങ്ങളും സൂചിപ്പിച്ച പ്രതീക്ഷിത പ്രവാചകന്മാരുടെ ഉപദേശങ്ങൾ സംരക്ഷിച്ചപോലെ അദ്ദേഹത്തിന്റെ ഉപദേശങ്ങളും മുഹമ്മദ് നബിയും സംരക്ഷിച്ചു. ഈ അരുവിയിലെ ജലം സൊറാസ്റ്റരുടെ ക്ഷേത്രത്തിൽ എരിഞ്ഞുകൊണ്ടിരുന്ന അഗ്നിയെ തണുപ്പിച്ചു.

സൊറാസ്റ്ററുടെ പ്രവചനം തനി രൂപം ഇങ്ങനെയാണ്.

ഉത്തമരും ഗുണദായകരും - ആയ വിശ്വാസികളെ ഞങ്ങൾ ആദരപൂർവ്വം ബഹുമാനിക്കുന്നു. ഭരിക്കുന്ന നായകന്റെ (Lord) വലതുകയ്യായി നിന്നുകൊണ്ടു പൊരുതുന്നവരും സുശക്തമായ പല്ലുകളുള്ള പക്ഷികളെപ്പോലെയുള്ളവരുമാണ് അവർ. അവർ അദ്ദേഹത്തെ സംരക്ഷിക്കുന്ന ഒരു ആയുധമായും ഒരു പരിചയായും നിലകൊള്ളുന്നു. അദ്ദേഹത്തെ പിന്നിൽ നിർത്തുന്നു, മുന്നിൽ നിർത്തുന്നു, ശത്രുക്കൾക്ക് അദ്ദേഹത്തെ കാണാൻ കഴിയാത്തവിധം, ദുരുദ്ദേശത്തോടെ ദുഷ്കർമ്മ വാഞ്ചയോടെ മുന്നേറുന്ന പിശാചിന്ന് പിടികൊടുക്കാതെ, വികൃതിത്തരത്തോടെ പാഞ്ഞുവരുന്ന മരണ പിശാചിനു സമീപിക്കാനാവാതെ ശരിക്കും താഴ്ത്തിയ വാൾമുന ഏൽക്കാതെ കൃത്യമായി വീണ വടി മേൽതട്ടാതെ ശരിക്കും ഉന്നം വെച്ച കല്ല് സ്പർശിക്കാതെ നേരിട്ടെറിഞ്ഞ കുന്തം കുത്തിക്കേറാതെ ആയിരം പേർ ഒരാളെ മാത്രം സൂക്ഷ്മതയോടെ സംരക്ഷിക്കുന്നത് പോലെയായിരുന്നു. (ഫർവർദീൻയാഷ്ത് Farvardin Yasht 63:70-72)

ഈ പ്രവചനം സൗരാഷ്ട്ര വിശ്വാസത്തിന് നൽകിയ സംരക്ഷണവും പ്രവാചകനായ മുഹമ്മദ് നബിക്ക് അനുയായികളിൽ നിന്നുണ്ടായ

ആത്മാർപ്പണവും സംരക്ഷണവും വളരെ വ്യക്തമായി ചിത്രീകരിക്കുന്നുണ്ട്. മുഹമ്മദ് നബിയെ ശത്രുക്കൾ ആക്രമിച്ചപ്പോൾ സ്വഹാബികൾ ചുറ്റും വളഞ്ഞുനിന്ന് മനുഷ്യ മതിൽ കെട്ടി പ്രവാചകരെ രക്ഷിച്ച സംഭവം ചരിത്ര പ്രസിദ്ധമാണ്. എന്നാൽ നബിക്ക് നൽകപ്പെട്ട കൗഥറിന്റെ പരാമർശം സൊരാഷ്ട്രരുടെ വചനങ്ങളിൽ കടന്നു കൂടിയ അത്ഭുതം അദ്ദേഹത്തിൽ നിന്നുള്ള ഉദ്ധരണങ്ങളിൽ നിന്നുവ്യക്തമാകുന്നതാണ്. സൗരാഷ്ട്രരുടെ അദ്ധ്യാപനങ്ങൾ ഒട്ടുമിക്കതും- ഖുർആൻ ശരിവെച്ചിരിക്കുന്നു. പല വചനങ്ങളും (അതേപദങ്ങളിൽതന്നെ/അതേ ആശയത്തിൽ മാത്രമല്ല/ഖുർആനിൽ വന്നിട്ടുണ്ട്). ഏകദൈവം, ദൈവത്തിന്റെ അതുല്യത, പ്രപഞ്ചരക്ഷണം, അദൃശ്യത, നന്മതിന്മകൾ, സ്വർഗ്ഗം, നരകം, ജിബ്രീലിന്റെ ദൗത്യം, വിവാഹം, പാതിവ്രത്യം എന്നിങ്ങനെ വളരെ കാര്യങ്ങൾ ദെസാതീർ - എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എല്ലാം ഖുർആനിലെപോലെ.

പ്രവാചകന്മാരെപ്പറ്റി സൊരാഷ്ട്രർ പറഞ്ഞതാണ് ഈ സന്ദർഭത്തിൽ പ്രസക്തമാകുന്നത്. സർവ്വജനങ്ങളും നിർബന്ധപൂർവ്വം അനുസരിക്കേണ്ടതായ ദൈവ നിയമങ്ങൾ ജനങ്ങളെ പഠിപ്പിക്കാനും അവരെ സമാധാനത്തിലും ഐക്യത്തിലും നിലനിർത്തി അക്രമവും ദ്രോഹവും പരസ്പരം കാണിക്കാതെ സാഹോദര്യാന്തരീക്ഷം നിലനിർത്തുവാനും ദൈവദൂതന്മാർ ജനമദ്ധ്യത്തിൽ അത്യാവശ്യമാണ്. (ദെസാത്തിർ 45-49)

മുഹമ്മദ് നബിയുടെ കാലശേഷം അനുയായികൾക്ക് പേർഷ്യ ആക്രമിച്ചപ്പോൾ സൗരാഷ്ട്ര ജനങ്ങളുമായി അവർ ബന്ധപ്പെടുകയും സൗരാഷ്ട്രരുടെ അദ്ധ്യപനങ്ങളെക്കുറിച്ച് അറിയാനിടയാകുകയും ചെയ്തു. ആ അദ്ധ്യാപനങ്ങൾ ഖുർആനിലുള്ളതുമായി യോജിച്ചു കണ്ടപ്പോൾ സൗരാഷ്ട്രർ ഒരു പ്രവാചകനായിരുന്നെന്ന് അവർക്ക് ബോദ്ധ്യമായി. ഖുർആനിൽ പേർ പറഞ്ഞിട്ടുള്ളവരും പേർ പറഞ്ഞിട്ടില്ലാത്തവരുമായ പ്രവാചകന്മാരെക്കുറിച്ച് പരാമർശമുണ്ട് (ഖുർആൻ 40-78) പേര് പറയാത്ത പ്രവാചകരിലൊരാളാണ് സൗരാഷ്ട്രർ എന്ന് ബോദ്ധ്യമായ മുസ്ലിംകൾ അവരോട് വേദം നൽകപ്പെട്ട മറ്റു സമുദായങ്ങളോടെന്ന പോലെയാണ് പെരുമാറിയത്. സൗരാഷ്ട്ര മതം ഒരു ദൈവിക മതമാണെന്ന് അവർ അംഗീകരിച്ചു. (ജെയിംസ് ഡാർമേസ്താർ James Darmestar സെന്തവെസ്ത തർജമ Vendiad- P. 69)

സൊറാസ്റ്റർക്ക് അൽപ്പകാലത്തിന് ശേഷം പാർസികൾ അവരുടെ മത നിയമങ്ങൾ ലംഘിക്കുകയും "അഗ്നികരാർ" (The Covenant of Fire) വെറും അഗ്നിയാരാധനയായി ചുരുങ്ങിയിരുന്നെങ്കിലും തീരെ ഉപേക്ഷിക്കുകയും ചെയ്തു. (Epistes of Sasan I and Sesan V ദസാതീർ) ഇങ്ങനെ പിൻതള്ളപ്പെട്ട പാർസി വേദഗ്രന്ഥങ്ങൾ പേർഷ്യ ആക്രമിച്ച

ഗ്രീക്കുകാർ നശിപ്പിക്കുകയോ അല്ലെങ്കിൽ ആരെങ്കിലും കൈകടത്തുകയോ ചെയ്തിരിക്കയാൽ ഇന്ന് അവ മതനശീകരണത്തിന്റെ അവശിഷ്ടങ്ങളായി മാത്രം കരുതപ്പെടുന്നു. "പാർസികൾ" ഒരു ജനതയുടെ അവശിഷ്ടങ്ങളെന്നപോലെ അവരുടെ പുണ്യ ഗ്രന്ഥങ്ങൾ മതത്തിന്റെ അവശിഷ്ടങ്ങളായിതീർന്നു.

## Sacred Books of the East - പൂർവ്വദേശ പുണ്യ ഗ്രന്ഥങ്ങൾ-വാല്യം 4

ഒരു ജനതയോ മതമോ അവരുടെ മാർഗ്ഗദർശന ശക്തിയാലും പുണ്യഗ്രന്ഥങ്ങളുടെ പരിശുദ്ധിയാലും ജീവനുള്ളതെന്നുപറയാമെങ്കിൽ നിശ്ചയമായും പാർസി മതം ഇന്ന് അത്തരം ജീവനില്ലാത്തതാണ്. പാർസികളുടെ പുണ്യഗ്രന്ഥങ്ങൾ അവയുടെ തദ്രൂപത്തിൽ ഇന്ന് കാണാനില്ല. അവരുടെ ഭാഷയാവട്ടെ ജീവനുള്ളതുമല്ല എന്നിരിക്കിലും പാർസി സമുദായത്തിന് ഇന്ന് നേരിട്ടിരിക്കുന്ന അധഃപതനത്തിൽ നിന്നും മോചനം ലഭിക്കുന്നതിന് സഹായകമായ വല്ല നിർദ്ദേശങ്ങളും ദീർഘദർശനങ്ങളും ഈ ചരിത്രത്തിരുശേഷിപ്പുകളിലും അവശിഷ്ടങ്ങളിലും സൊരാഷ്ട്രരുടേതായി കാണാൻ കഴിയുന്നതാണ്. അത്തരം ദീർഘദർശനങ്ങളിൽപെട്ടതാണ് അവരുടെ ദേവാലയത്തിലെ അഗ്നിമാന്ദ്യം, പാർസികളുടെ നവോത്ഥാനം, അറേബിയയിലെ പ്രവാചകന്റെ അംഗീകാരം, പ്രാർത്ഥനക്ക് മെക്കായിലെ കഅ്ബയെ അഭിമുഖീകരിക്കൽ, പാർസി പ്രധാനികളുടെ ഇസ്‌ലാം മത സ്വീകരണം എന്നിവ പേർഷ്യയിൽ സൊറാസ്റ്റർ ഒരദ്ധ്യാത്മീക അഗ്നിയെ ജ്വലിപ്പിച്ചത് പോലെ മുഹമ്മദ് നബി ആ തീയിനെ കെടുത്തി, പകരം അതേ തീ അറേബിയായിൽ ജ്വലിപ്പിച്ചു. ഈ ജ്വലനത്തെക്കുറിച്ച് ഖുർആൻ 11-17ൽ പരാമർശമുണ്ട്. "എന്റെ കഥാമാതൃക ആ തീകൊളുത്തിയ മനുഷ്യന്റേത് (സൊറാഷ്ട്രരുടേത്) പോലെയാണ്" എന്ന് മുഹമ്മദ് നബി പറയുകയുണ്ടായി (ബുഖാരി). ഈ വാക്കുകൾ സൊറാഷ്ട്രരുടെ ഒരു മഹാപ്രവചനത്തെ അനുസ്മരിപ്പിക്കുന്നു. മൂസാനബി തന്നെപ്പോലുള്ള ഒരാൾക്ക് സാക്ഷിയായി (ഖുർആൻ 46-10) എന്നത് പോലെ സൊറാസ്റ്റർ തന്നെ പോലെയുള്ള ഒരു പ്രവാചകന് സാക്ഷിയായി.

### സൊറാസ്റ്ററുടെ രണ്ടു പ്രവചനങ്ങൾ

സെന്തവസ്തയിൽ സർവ്വശക്തനായ ദൈവം സൊറാസ്റ്ററോടു അരുളിചെയ്തു "അല്ലയോ സൊറാതുഷ്ട്രാ, വിശ്വാസി സമൂഹത്തിൽ ഏറ്റവും ശക്തരായിട്ടുള്ളവർ ആ പ്രാകൃത നിയമത്തിന് വിധേയമായവരോ അല്ലെങ്കിൽ ലോകത്തെ പുനരുദ്ധരിക്കാൻ പോകുന്ന (ഇതുവരെ

ജനി ച്ചിട്ടില്ലാത്ത) സോയെഷ്യാന്തരിൽ പെട്ടവരോ ആണ്".(ഫർവൻദിൻയാഷ്ത് 13-17)സൊറാസ്റ്ററുടെ കാൽപാടുകളെ പിൻപറ്റി ജീവിച്ചവർ ഉൽകൃഷ്ടത യുടെ പാരമ്യത്തിലെത്തിയതു പോലെ, ഭാവികാലത്ത് അതുപോലെ വിശ്വസ്തരുടെ ഒരു ജനത നിലവിൽ വരുന്നതാണ്. അവർ ലോകത്തിന് ഒരു പുതുജീവൻ നൽകി അവരുടെ മതത്തെ ശുദ്ധീകരിക്കുകയും തങ്ങ ളുടെ പ്രവാചകനെ ഏറ്റവും ആപൽക്കരമായ യുദ്ധങ്ങളിൽ സഹായിക്കു കയും ചെയ്യുന്നതാണ്. പിന്നയും കൂടുതുൽ വ്യക്തതയോടെ വെളിപ്പെ ടുത്തി - ആ പ്രാചകന്റെ പേർ വിജയിയായ സോറെഷ്യാന്ത് എന്നായി രിക്കും; രേക് അസ്ത്വാത് എറേറ്റ- എന്നായിരിക്കും. അദ്ദേഹം സോറെ ഷ്യാന്ത് (ദാനശീലൻ) ആയിരിക്കും; കാരണം അദ്ദേഹം ഈ മുഴുലോക ത്തിനും ഉപകാരിയായിരിക്കും. അദ്ദേഹം അസ്ത്വക്ക് എറേറ്റ ആയിരിക്കും (ജനങ്ങളെ അദ്ദേഹം എഴുന്നേൽപ്പിക്കും) കാരണം, ഒരു ദേഹമുള്ള സൃഷ്ടിയെപ്പോലെ ഒരു ജീവനുള്ള വസ്തുവിനെപ്പോലെ, ശരീരമുള്ള ജീവിയുടെ നശീകരണത്തെ എതിർത്തുനിൽക്കുകയും ബിംബാരാധക രെയും അതുപോലെയുള്ള അധർമ്മകാരികളെയും- മസ്ദേനിയരുടെ- തെറ്റുകുറ്റങ്ങളെ തടുക്കുകയും ചെയ്യും. (ഫർവൻദീൻ യാഷ്ത് 28-129)

ഈ ലക്ഷണങ്ങളെല്ലാം വ്യക്തമാക്കിക്കൊണ്ടുള്ള പ്രവചനത്തിനു അനുയോജ്യനായ ഒരു പ്രവാചകൻ മുഹമ്മദ് നബിയല്ലാതെ മറ്റാരുമില്ല. അദ്ദേഹം അതിന് ഉപകാരിയും വിജയിയും ആയിരുന്നുവെന്നു രക്തദാഹി കളായ തന്റെ ശത്രുക്കളുടെ നേരെ അദ്ദേഹം സ്വീകരിച്ച നയം വ്യക്തമാ ക്കുന്നുണ്ട്. മെക്ക പിടിച്ചടക്കിയപ്പോൾ അദ്ദേഹം പ്രഖ്യാപിച്ചു. - ഇന്ന് നിങ്ങളുടെ നേരെ ഒരു പ്രതികാരവും ഇല്ല- അദ്ദേഹത്തിന്റെ പേര് മുഹമ്മദ് (സ്തുതിക്കപ്പെട്ടവൻ). ലോകത്തിന്റെ കാരുണ്യമാണ് അദ്ദേഹം. മുൻകഴി ഞ്ഞുപോയ പ്രവാചകരെല്ലാം അവരുടെ സ്വന്തം ജനതകളുടെ കാരുണ്യ മായിരുന്നു. അദ്ദേഹം ബിംബാരാധകരുടേയും മസ്ദേനികരുടേയും പാപ കർമ്മങ്ങളെ തിരുത്തിയെന്നത് അറേബ്യയിലെ ഈ പ്രവാചകന്റെ പ്രത്യേക ലക്ഷണങ്ങളാകുന്നു.

### നാലാം പ്രവചനം: പ്രവാചക സഖാക്കളുടെ പവിത്രത

പിന്നെ അദ്ദേഹത്തിന്റെ ചങ്ങാതിമാർ- അസ്ത്വാക് എറേറ്റയുടെ ചങ്ങാതിമാർ- മുന്നോട്ടുവരുന്നതാണ്. അവർ കഠിനമായി പ്രഹരിക്കുന്ന വരും (Smitting) നല്ലവണ്ണം ചിന്തിക്കുന്നവരും നന്നായി സംസാരിക്കുന്ന വരും നന്നായി പ്രവർത്തിക്കുന്നവരുമാണ്. അവർ നല്ല നിയമങ്ങൾ അനു

സരിക്കുന്നവരും ഒരിക്കലും ഒരു അസത്യമായ പദം ഉച്ചരിക്കാത്തവരുമാണ് (സംയാദ് യാഷ്ത് 95). പുണ്യ പ്രവാചകരോടൊപ്പം അദ്ദേഹത്തിന്റെ അനുയായികളുടെ ഭക്തിയും പവിത്രതയും പല പ്രവചനങ്ങളിലും വ്യക്തമാക്കിയിട്ടുണ്ട്. പത്തായിരം പുണ്യപുരുഷന്മാരെക്കുറിച്ച് ബൈബിളിലും പറഞ്ഞിട്ടുണ്ട്. യഥാർത്ഥത്തിൽ സഹപ്രവർത്തകരുടേയും കൂട്ടാളികളുടേയും അനുയായികളുടേയും ജീവിതവിശുദ്ധി ഒരു പ്രവാചകന്റെ സത്യാവസ്ഥയുടെയും വിജയത്തിന്റെയും തെളിവാണ്. അനുയായികൾ സത്യവാന്മാരും വിശ്വസ്തരുമാകണമെങ്കിൽ താൻ തന്നെ ഏറ്റവും ഉന്നതമായ നിലയിൽ സത്യപാലകനായിരിക്കണമല്ലോ? പ്രവാചകന്റെ ഒരനുയായി നബിയുടെ വാക്യങ്ങൾ ഉദ്ധരിക്കയാണെങ്കിൽ അത് ഒട്ടും സംശയം കൂടാതെ സത്യമായി അംഗീകരിക്കപ്പെടുന്നതാണെന്ന് ഇസ്‌ലാമിക ചരിത്ര വിദ്യാർത്ഥികൾക്കറിയാം. കാരണം നബിയുടെ അനുയായികളിൽ അസത്യം ഒരിക്കലും ആരോപിക്കാൻ സാദ്ധ്യമല്ല.

## അഞ്ചാമത്തെ പ്രവചനം: ദേവാലയത്തിലെ അഗ്നിതണുക്കുമെന്ന്

താഴെവരുന്ന പ്രവചനം വളരെ ശ്രദ്ധേയവും ചിന്തോദ്ദീപകവുമാണ്. പ്രവാചകൻ സൊറാസ്റ്റർ പ്രഖ്യാപിച്ചു: - നീ ഈ ഗൃഹത്തിൽ ജീവിക്കുക. നീ ഈ ഗൃഹത്തിൽ എന്നും ജ്വലിക്കുക. നീ ഈ ഗൃഹത്തിൽ ആളിക്കത്തുക. നീ ഈ ഗൃഹത്തിൽ അധികമാകുക (വർദ്ധിക്കുക) വളരെ കാലത്തോളം ഈ ലോകത്തിന്റെ അതിശക്തമായ പുനരുദ്ധാരണം വരെ, ലോകത്തിന്റെ ഉത്തമമായ ശക്തമായ പുനരുദ്ധാരണം നടക്കുന്ന സമയം വരെ- (ന്യായിഷം-9)

ഈ വാക്യം വ്യക്തമാണ്- വ്യാഖ്യാനം ആവശ്യമില്ല. ലോകത്തിന്റെ പുനസ്ഥാപനം സംഭവിക്കുമ്പോൾ ആ തീ അണഞ്ഞുപോകുമെന്നുള്ള (മുൻകൂട്ടിയുള്ള) പ്രവചനമാണിത്. ദിവ്യപ്രകാശം പ്രത്യക്ഷപ്പെട്ടതിന്റെ അടയാളമായി ദേവാലയത്തിൽ തീയെരിക്കാമെന്ന ഒരു പ്രതിജ്ഞ സൊറോസ്റ്റിയൻ പ്രവാചകൻ അനുയായികളിൽ നിന്ന് വാങ്ങിയിരുന്നു. ലോകത്തിന്റെ പുനരുദ്ധീകരണം പൂർത്തിയാക്കുന്ന ആദ്യത്തെ പ്രവാചകൻ പ്രത്യക്ഷപ്പെടുന്നത് വരെ ആ തീ എരിച്ചുകൊണ്ടിരിക്കൽ അവരുടെ ബാദ്ധ്യതയായിരുന്നു. ആ വാഗ്ദത്ത പ്രവാചകൻ ലോകത്തിൽ വന്നപ്പോൾ ദേവാലയത്തിലെ അഗ്നി അണഞ്ഞുപോയത് ലോകം കണ്ടതാണല്ലോ?

## സൗരാഷ്ട്രമത ഗ്രന്ഥങ്ങളുടെ രണ്ടാം ഭാഗത്തുള്ള പ്രവചനങ്ങൾ

സെന്ത്അവസ്ത, ദസാത്തീർ എന്നിങ്ങനെ രണ്ടു ഭാഗങ്ങളിൽ

ഏതാണ് കൂടുതൽ ആധികാരികം, കൂടുതൽ പ്രമുഖം എന്ന കാര്യം തർക്ക വിഷയമാണ്. ആദ്യഭാഗം പരിചിന്തനം ചെയ്തുകഴിഞ്ഞു. ഇനി ദസാത്തീറിലെപ്രവചനങ്ങൾ പരിശോധിക്കാം.

ദസാതീറിന്റെ നിലവിലുള്ള പതിപ്പിൽ 15 കത്തുകളുണ്ട്- മഹബദിന്റെ കത്ത് മുതൽ സസാൻ V ന്റെ കത്ത്‌വരെ. ഇക്കൂട്ടത്തിൽ സസാൻ I ന്റെ കത്ത് അത്യധികം പ്രാധാന്യം അർഹിക്കുന്നു. അതിൽ മുഹമ്മദ് നബിയെക്കുറിച്ച് വളരെ വ്യക്തമായ ഒരു പ്രവചനമുണ്ട് സത്യത്തിൽ ഈ പ്രവചനം സസാൻ I ന്റെയല്ല, സൊറാസ്റ്ററുടേതാണ്. സസാൻ I സൊറാഷ്ട്ര മതത്തിന്റെ ഒരു പരിഷ്കർത്താവ് മാത്രമാണ്. ഈ പ്രവചനം ആരംഭിക്കുന്നതിന് മുമ്പ് ഇറാൻകാരുടെ ദുർമാർഗ്ഗനടപടിയേയും ധാർമികാധപതനത്തേയും കുറിച്ചുള്ള സൂചനയുണ്ട്. ആ പ്രവചനം പഹ്‌ലവി ഭാഷയിലാണ്. അതിന്റെ പേർഷ്യൻ തർജമയും ഗ്രന്ഥത്തിൽ കൊടുത്തിട്ടുണ്ട്. സസാന്റെ വക വിശദീകരണങ്ങളും ഇടക്കിടെയുണ്ട്.

പ്രവചനത്തിന്റെ ചുരുക്കം ഇതാണ്:

സൗരാഷ്ട്ര ജനത മതം കൈവെടിയുകയും സദാചാരപരമായി അധഃപതിക്കുകയും ചെയ്യുമ്പോൾ അറേബ്യയിൽ ഒരു മനുഷ്യൻ ഉയർന്നുവരും. ഈ മനുഷ്യന്റെ അനുയായികൾ പേർഷ്യ പിടിച്ചടക്കുകയും ഗർവീഷ്ടരായ പേർഷ്യൻ ജനങ്ങളെ കീഴ്പ്പെടുത്തുകയും ചെയ്യും. അവരുടെ ദേവാലയങ്ങളിൽ അഗ്നിയെ ആരാധിക്കുന്നതിന് പകരം അവർ തങ്ങളുടെ പ്രാർത്ഥനക്ക് അബ്രഹാമിന്റെ കഅ്ബയിലേക്ക് മുഖം തിരിക്കുകയും ചെയ്യും. കഅ്ബയാവട്ടെ അതിലെ ബിംബങ്ങളെല്ലാം നീക്കം ചെയ്യപ്പെട്ടിരിക്കും. നബിയുടെ അനുയായികൾ ലോകത്തിന് അനുഗ്രഹമായിരിക്കും. അവർ പേർഷ്യയുടെയും മദായിൻ, തൂസ്, ബൽക്ക്- സൗരാഷ്ട്രക്കാരുടെ പുണ്യസ്ഥലങ്ങൾ- അതിന്റെ സമീപത്തുള്ള പ്രദേശങ്ങൾ എന്നിവയുടേയും അധിപരായിരിക്കും. അവരുടെ പ്രവാചകൻ അത്ഭുതകാര്യങ്ങൾ പറയുന്ന വാഗ്മിയായിരിക്കും.

സെന്തവസ്തയും ദെസാത്തീറും വ്യത്യസ്ത ഗ്രന്ഥങ്ങളാണെങ്കിലും അവയുടെ അനുകൂലികളായി രണ്ടുവിഭാഗം ജനങ്ങളുണ്ടെങ്കിലും, അറേബിയയിലെ പ്രവാചകനെക്കുറിച്ച് ഈ പ്രവചനത്തിൽ രണ്ടു ഗ്രന്ഥങ്ങളും യോജിക്കുന്നുണ്ട്. രണ്ടുഗ്രന്ഥങ്ങളും താഴെപറയുന്ന കാര്യങ്ങൾ പ്രസ്താവിക്കുന്നു.

അറേബിയയിൽ ഒരാൾ ജനിക്കും, അദ്ദേഹത്തിന്റെ പേർ മുഹമ്മദ് എന്നായിരിക്കും. അദ്ദേഹം ലോകത്തിന് അനുഗ്രഹമായിരിക്കും. അദ്ദേഹം സൊറാഷ്ട്രരുടെ മതത്തേയും സത്യത്തേയും സാക്ഷീകരിക്കും. അദ്ദേഹത്തിന്റെ അനുയായികൾ ഭക്തരും പുണ്യവാൻമാരുമായിരിക്കും.

അദ്ദേഹത്തിന്റെ പുറപ്പാടോടുകൂടി ദേവാലയത്തിലെ അഗ്നികൾ തണു ത്തുപോകും. അബ്രഹാമിന്റെ കഅ്ബത്തിൽ നിന്നു വിഗ്രഹങ്ങളെല്ലാം നീക്കം ചെയ്യപ്പെടും. പേർഷ്യൻ പ്രധാനികൾ കഅ്ബയെ അഭിമുഖീകരി ക്കും. അദ്ദേഹം ബിംബാരാധകരുടേയും സൊറാസ്ട്രിയന്മാരുടേയും തെറ്റു കൾ നേരെയാക്കും.

ഇത്രയും സ്പഷ്ടവും ഉജ്ജ്വലവും തേജസ്സുള്ളതുമായ പ്രവച നത്തെ നിഷേധിക്കുവാൻ ഒരു സൗരാഷ്ട്രനും സാദ്ധ്യമല്ല. വല്ല മതഭ്രാന്ത ന്മാരും ഈ പ്രശ്നത്തിൽ നിന്ന് രക്ഷനേടാൻവേണ്ടി അവരുടെ വേദഗ്രന്ഥ ങ്ങളെ കേടുവരുത്തിയേക്കാം. അല്ലെങ്കിൽ പരാമൃഷ്ടപരിഷ്കർത്താവ് സൗരാഷ്ട്രരിൽ പെട്ട ആളായേപറ്റൂ എന്ന് അഭിപ്രായപ്പെട്ടേക്കാം. അല്ലെ ങ്കിൽ സൗരാഷ്ട്രരെല്ലാം ഇസ്ലാംമതം സ്വീകരിക്കാൻ വേണ്ടി ആളുകളെ പ്രേരിപ്പിക്കുന്നതിനും അങ്ങനെ ഇസ്ലാം സ്വീകരണത്തിലൂടെ സൗരാഷ്ട്ര മതത്തെ പിഴുതെറിയുവാനുള്ള തന്ത്രമാക്കുന്നവരുമായി രിക്കണം. പക്ഷെ ഒരദ്ധ്യാത്മിക പുരുഷൻ, ഒരു പ്രവാചകൻ ഇത്തരം താഴ്ന്ന കൃത്യങ്ങൾ നിർവഹിക്കുവാൻ തയ്യാറാകുമെന്ന് ഒരു ബോധമുള്ള മനുഷ്യന് വിശ്വസിക്കാനാവുകയില്ല. ഈ പ്രവചനങ്ങൾ അക്ഷരംപ്രതി മുഹമ്മദ് നബിയിലൂടെ നിറവേറിക്കഴിഞ്ഞു എന്നതാണ് സത്യം. പാർസി ജനതക്ക് രണ്ടാലൊന്നല്ലാതെ (വേറെ) ഗത്യന്തരമില്ല. ഒന്നുകിൽ മുഹമ്മദ് നബിയിൽ വിശ്വസിക്കുകയും അദ്ദേഹമാണ് അസ്ത്വാത് എറേറ്റ (സ്തുതി ക്കപ്പെട്ടവൻ: മുഹമ്മദ്) എന്ന് സമ്മതിക്കുകയും ചെയ്യുക. അല്ലെങ്കിൽ ബിംബാരാധനയെ നശിപ്പിച്ചും പുണ്യവാന്മാരായ അനുയായികളെ സമ്പാ ദിച്ചും (അവസ്തയിൽ പറയുംപോലെ) മസ്ദേനിയന്മാരേയും ബിംബാരാ ധകരേയും നേർമാർഗ്ഗത്തിലാക്കിയും പേർഷ്യയിലെ മതസിംഹാസനം, സാമ്രാജ്യം എന്നിവയുടെ നാഥനായി തീരുകയും ചെയ്തുകൊണ്ടും ഈ പ്രവചനത്തിലെ ലക്ഷണങ്ങൾ തികഞ്ഞിട്ടുള്ള മറ്റൊരു വ്യക്തിയെ ചൂണ്ടി ക്കാണിച്ചുതരിക.

എല്ലാമതത്തിലും സമുദായത്തിലും പൊതുവെ അതിശക്തമായ എതിരഭിപ്രായം അന്യോന്യം നിലനിൽക്കുന്നത് പതിവാണ്. എളുപ്പം മന സ്സിലാവുന്ന വ്യക്തമായ കാര്യങ്ങളായാൽ പോലും ഒരന്യ മതസ്ഥൻ പറ യുന്നതായാൽ അംഗീകരിക്കാൻ ആരും തയ്യാറല്ല. അതിനെന്തെങ്കിലും ഒരു തർക്കം പറഞ്ഞു തടയിടുകയും ചെയ്യും. വാഗ്ദത്ത പരിഷ്ക്കർത്താവ് സൗരാഷ്ട്രക്കാരൻ തന്നെ ആയിരിക്കണമെന്ന എതിർന്യായത്തെ ഖണ്ഡിക്കുന്നതിന് പര്യാപ്തമായ സൊറാസ്റ്ററുടെ പ്രവചനങ്ങൾ പലതും നമ്മൾ പ്രസ്താവിച്ചുകഴിഞ്ഞു. ഇനി ചരിത്രപരമായ മറ്റൊരു തെളിവ് കാണിക്കാം. രണ്ടു സമുദായക്കാർ ഏതെങ്കിലും ഒരു വിഷയ ത്തിൽ അഭിപ്രായ വ്യത്യാസമുണ്ടാകുമ്പോൾ അത് തീരുമാനിക്കാനുള്ള എളുപ്പമാർഗ്ഗം ഒരു മാദ്ധ്യസ്ഥനെ നിശ്ചയിക്കലാണ്. ആ മാദ്ധ്യസ്ഥൻ

നിഷ്പക്ഷനാണെന്ന് ബോദ്ധ്യമുണ്ടെങ്കിൽ അയാളുടെ തീരുമാനം ഇരുഭാഗക്കാരും സ്വീകരിക്കേണ്ടതാണ്. പുണ്യപ്രവാചകന്റെ ആവിർഭാവത്തിന് മുമ്പ്തന്നെ സൊറാസ്റ്റിയന്മാർ അവരുടെ മതഗ്രന്ഥങ്ങൾ മിക്കതും നഷ്ടപ്പെടുത്തികഴിഞ്ഞിരുന്നു. അതെല്ലാം പിന്നിട്ടു ഇപ്പോൾ ടെലഗ്രാം, ടെലഫോൺ, ടി.വി, അങ്ങനെ ഇലക്ട്രോണിക്ക് യുഗത്തിലെത്തി ബഹിരാകാശ യാത്ര ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു.

മനുഷ്യ വംശത്തിന്റെ ക്രമപ്രവൃദ്ധമായ ഈ വളർച്ചയോടൊപ്പം സാമൂഹ്യ ജീവിത ശൈലിയും വളർന്നു ക്രമത്തിൽ അഭിവൃദ്ധിപ്പെട്ടു. സംസ്കാരം എന്ന് പറയാവുന്ന ആ ജീവിത രീതി കാലാനുസൃതം ദേശാനുസൃതം ജനങ്ങളെ പഠിപ്പിക്കാനും പരിശീലിപ്പിക്കാനും അതത് ജനസമുദായങ്ങളുടെയിടയിൽ പുണ്യ പുരുഷന്മാർ, പ്രവാചകന്മാർ ജനിച്ചു. അവരോടൊപ്പം ജീവിക്കുകയുണ്ടായി. പ്രാദേശികമായി വളർന്നുകൊണ്ടിരുന്ന ജീവിത ശൈലികൾ ഒരു പരമദശ പ്രാപിച്ചു. ലോകർക്കേവർക്കും അനുയോജ്യമായ ഏകരൂപത്തിലാവുകയെന്ന സാദ്ധ്യത സ്വാഭാവികം. അപ്പോൾ സർവ്വലോകർക്കും മാതൃകയായി പരിശീലകനായി ഒരു പുണ്യപ്രവാചകനും ഉണ്ടാവുന്നത് സ്വാഭാവികംതന്നെ. ഇങ്ങനെ സർവ്വലോകവ്യാപകമായ ഒരു ജീവിതരീതിയും അതിന്റെ വക്താവായ ഒരു ലോകപ്രവാചകനും ഭാവിയിൽ ഉണ്ടാകുമെന്ന് ലോകാരംഭം മുതൽക്കുള്ള പുണ്യാത്മാക്കൾ അക്കാലങ്ങളിലെ അവരുടെ ജനസമുദായങ്ങളെ അറിയിച്ചിരുന്നു. പുണ്യാത്മാക്കളുടെ ഈ മുന്നറിയിപ്പുകളുടെ അടിസ്ഥാനത്തിൽ എല്ലാ ജനവിഭാഗങ്ങളും അന്ത്യപ്രവാചകന്റെ ജന്മം പ്രതീക്ഷിച്ചു കഴിയുകയായിരുന്നു.

കാലാവസാനം വരാനുള്ള പ്രവാചകൻ വന്നു കഴിഞ്ഞു. പക്ഷെ ജനം-ലോകം അദ്ദേഹത്തെ അംഗീകരിക്കാതെ പഴയ പ്രതീക്ഷയും വെച്ചു പ്രവാചകന്റെ വരവിനേയും കാത്ത് കാലം കഴിക്കുകയാണ്.

ലോകം പ്രതീക്ഷിച്ചിരുന്ന അന്ത്യപ്രവാചകൻ മുഹമ്മദ് നബിയാണെന്ന് ആധികാരികമായി സ്ഥിരീകരിക്കുന്നതിനുള്ള യത്നമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. വായിക്കുക. ഉണരുക. ബുദ്ധിപൂർവ്വം തീരുമാനിക്കുക.

“ വിജ്ഞൻ വിചാരണ കഴിഞ്ഞു തെരഞ്ഞെടുക്കും
അജ്ഞന്നു വല്ലവരുമോതുവതാം പ്രമാണം.”



# ദിവ്യാഗമനത്തിന്റെ മണിനാദം

(പഠനം)

വി. വി. അബ്ദുല്ല സാഹിബ്


ആഷിഖ് ബുക്സ്

പെരിഞ്ഞനം

സൗജന്യ വിതരണം

ഒറ്റത്തൈക്കൽ

(സുൽത്താന അസോസിയേറ്റ്സിനു സമീപം)

അഴീക്കോട് ജെട്ടി പി.ഒ

തൃശൂർ ജില്ല

പിൻ - 680 666


## വി. വി. അബ്ദുല്ല സാഹിബ്

വലിയകത്തുവീരാവു - ഹലീമ ദമ്പതികളുടെ മകൻ. ജനനം, 1920 ജൂൺ 20 നു തൃശൂർ ജില്ലയിലെ പെരിഞ്ഞനത്ത്. ഹൈസ്കൂൾ -കോളേജ് വിദ്യാഭ്യാസം തൃശൂരിൽ. പത്താം തരം പൊതുപരീക്ഷയിൽ മലയാള ഭാഷയിലെ ഉയർന്ന മാർക്കിന് സ്വർണ്ണ മെഡൽ പുരസ്കാരം ലഭിച്ചിരുന്നു.

ഗണിതശാസ്ത്രം ഐച്ഛിക വിഷയമായി എടുത്തു 1943 ൽ തൃശൂർ സെന്റ് തോമസ് കോളേജിൽ നിന്നും ബി. എ പാസ്സായി. അന്നത്തെ മദിരാശി സംസ്ഥാനത്തു നിന്നും ആ വർഷം ബിരുദം നേടുന്നവരിൽ മലയാള ഭാഷയിൽ രണ്ടാം സ്ഥാനക്കാരനായിരുന്നു.

കാട്ടൂർ ഗവ : ഹൈസ്കൂളിൽ അദ്ധ്യാപകനായി ഔദ്യോഗിക ജീവിതത്തിനു തുടക്കം. മാസങ്ങൾക്കകം, മദ്രാസ്സ് അകൗണ്ടന്റ് ജനറൽ ഓഫീസ്സിൽ ഓഡിറ്ററായി നിയമനം. രണ്ടു വർഷം തികയുന്നതിനു മുമ്പ് 1943 ൽ കസ്റ്റംസ് ആൻഡ് സെൻട്രൽ എക്സൈസ്സിൽ സബ്ഇൻസ്പെക്ടറായി മംഗലാപുരത്തു നിയമനം ലഭിച്ചു.കൊച്ചിയിൽ കസ്റ്റംസ് സൂപ്രണ്ട് പദവിയിലിരിക്കെ സേവനത്തിൽനിന്നും വിരമിച്ചു.അതിനു ശേഷം, വായനയുടെയും എഴുത്തിന്റേയും ലോകത്ത് കൂടുതൽ സജീവമായി.

മതം, സമൂഹം, തത്വശാസ്ത്രം, ഭൗതിക ശാസ്ത്രം, ഗോള ശാസ്ത്രം, ഗണിത ശാസ്ത്രം തുടങ്ങിയ വൈവിദ്യമാർന്ന വിഷയങ്ങളിൽ നാൽപ്പതോളം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അറുന്നൂറിലതികം പുറങ്ങൾ വരുന്ന 'വിസ്തൃത ഗോളശാസ്ത്രം' തദ്വിഷയകമായി മലയാളത്തിൽ പ്രസിദ്ധീകരിക്കപ്പെടുന്ന അദ്യത്തെ ആധികാരിക ഗ്രന്ഥമാണ്. ആനുകാലികങ്ങളിൽ നിരവധി ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇനിയും പ്രസിദ്ധീകരിക്കപ്പെടാത്ത കൈയെഴുത്തു കൃതികൾ ഏറെയാണ്. കൂടാതെ ഒട്ടനവധി അറബി കവിതകളും, തമിഴിൽ നിന്നും തിരുകുറളും മലയാളത്തിലേയ്ക്ക് പദ്യ രൂപത്തിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. പുസ്തക പ്രസാദനത്തിന് കേരള/തമിഴ്നാടു സർക്കാരുകളുടെ ധന സഹായം ലഭിച്ചിരുന്നു. നല്ലൊരുപ്രഭാഷകനും കൂടി ആയിരുന്നു. ധൈഷണിക രംഗത്ത് എന്നപോലെ സർഗ്ഗാത്മക സാഹിത്യരംഗത്തും നിരവധി സംഭാവനകളർപ്പിച്ചിട്ടുളള അദ്ദേഹത്തിന്റെ ശ്രദ്ധേയമായ കൃതിയാണ് 'സാഗര മേള'എന്ന നോവൽ.

കേരളത്തിലെ മത- ശാസ്ത്ര- വൈജ്ഞാനിക സംവാദരംഗത്തെ ശ്രദ്ധേയ സാന്നിദ്ധ്യമായിരുന്ന ഖുർ-ആൻ ശാസ്ത്ര സെമിനാറുകളിൽ സ്ഥിരം ക്ഷണിതാവായിരുന്നു. മരണം 2008 ഏപ്രിൽ 15. അന്ത്യവിശ്രമം പെരിഞ്ഞനം ജമു അത്ത് പളളി ഖബർസ്ഥാനിൽ.